


# മലങ്കരസഭ

## മാസിക

1985 മെയ് ഒന്നാംതീയതി കൂടിയ പൌരസ്ത്യ ഓർത്തഡോക്സ്
സണ്ടേസ്കൂൾ അസ്സോസിയേഷൻ വാർഷികസമ്മേളനം
പ. കാതോലിക്കാബാവാ ഉത്ഘാടനം ചെയ്ത് പ്രസംഗിക്കുന്നു.

1985
ജൂലൈ
ലക്കം—7
പുസ്തകം—40





ഡൽഹി ജനക്പുരി സെൻറ്: ഗ്രീഗോറിയോസ് പള്ളിയിൽനിന്ന്
ഇടുക്കി ഭദ്രാസനത്തിലെ സാധുക്കളായ അഞ്ചു പെൺകുട്ടികൾക്ക്
നൽകിയ തയ്യൽമെഷീൻ ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർണബാസ്
മെത്രാപ്പോലീത്താ വിതരണം ചെയ്യുന്നു.

ആനുകാലികം —————— ജയൻ.






# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5-7-1985


## ഈ ലക്കത്തിൽ





# മലങ്കര അസോസ്യേഷൻ

## ഒക്ടോബർ 23-ന്

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററി 1985 ജൂൺ 20-ാം തീയതി കോട്ടയം പഴയ സിമ്മനാരിയിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയാണ് ഈ തീരുമാനം എടുത്തത്. യോഗത്തിൽ അഭിവന്ദ്യരായ മാത്യൂസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും സന്നിഹിതരായിരുന്നു.

### അനുമോദനങ്ങൾ

പുതുതായി വാഴിക്കപ്പെട്ട തിരുമേനിമാർക്ക് മാനേജിംഗ് കമ്മററിയുടെ അനുമോദനങ്ങൾ അറിയിച്ചുകൊണ്ട് പ. ബാവാതിരുമേനിയും മാത്യൂസ് മാർ കൂറീലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും, സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ, ഫാ. പി. പീലിപ്പോസ് പള്ളിയടിയിൽ, ഫാ. ജേക്കബ് മണ്ണാറപ്രായിൽ, പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവരും പ്രസംഗിച്ചു. അഭിനവ എപ്പിസ്ക്കോപ്പന്മാരെ പ്രതിനിധീകരിച്ച് മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പൌലൂസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ ആശംസകൾക്ക് മറുപടി പറഞ്ഞു.

ഡോ. പി. സി. അലക്സാണ്ടർ ബ്രിട്ടനിലെ ഇൻഡ്യൻ ഹൈക്കമ്മീഷണറായി നിയമിക്കപ്പെട്ടതിൽ അദ്ദേഹത്തെയും, മാനേജിംഗ് കമ്മററിയിലെ ഒരു അംഗമായ ശ്രീ. തോമസ് കുതിരവട്ടം പാർലമെൻറംഗമായി തെരഞ്ഞെടുക്കപ്പെട്ടതിൽ അദ്ദേഹത്തെയും യോഗം അനുമോദിച്ചു.

### അനുശോചനം

മുൻ മാനേജിംഗ് കമ്മററി അംഗമായിരുന്ന ശ്രീ. കെ. കെ. ചെറിയാൻെറ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

### റിട്ടയർ ചെയ്യുന്ന മെത്രാപ്പോലീത്തന്മാരുടെ സംരക്ഷണം

പ്രായാധിക്യം കൊണ്ടോ, ദേഹാസ്വാസ്ഥ്യം മൂലമോ മററു കാരണങ്ങൾ കൊണ്ടോ ഇടവക ഭരണത്തിൽ നിന്ന് ഒഴിവാക്കപ്പെടുന്ന മേൽപട്ടക്കാർക്ക് ഏർപ്പെടുത്തേണ്ട സൌകര്യങ്ങളെപററിയുള്ള വ്യവസ്ഥകൾ മാനേജിംഗ് കമ്മററി രൂപീകരിച്ചത് പരിശുദ്ധ സുന്നഹദോസിൻെറ പരിഗണനയ്ക്ക് സമർപ്പിക്കുവാൻ നിശ്ചയിച്ചു.

### അസോസ്യേഷൻ യോഗം

കാലാവധി കഴിഞ്ഞ ഇപ്പോഴത്തെ മാനേജിംഗ് കമ്മററി അംഗങ്ങൾക്കു പകരം പുതിയ മാനേജിംഗ് കമ്മററി മെമ്പർമാരെ തെരഞ്ഞെടുക്കുന്നതിന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻെറ ഒരു യോഗം, 1985 ഒക്ടോബർ മാസം 23-ാം തീയതി കോട്ടയം എം. ഡി. സിമ്മനാരി അങ്കണത്തിൽ കൂടണമെന്ന് യോഗം നിശ്ചയിക്കുകയും അതിലേക്ക് ആവശ്യമായ കമ്മററികളെ നിയമിക്കുന്നതിന് പ. ബാവാ തിരുമേനിയോട് അപേക്ഷിക്കുകയും ചെയ്തു.

### എപ്പിസ്ക്കോപ്പന്മാർക്ക് ഇടവകകൾ

പുതുതായി വാഴിക്കപ്പെട്ട മാത്യൂസ് മാർ എപ്പിപ്പാനിയോസ് എപ്പിസ്ക്കോപ്പായെ കൊല്ലം ഇടവക മെത്രാപ്പോലീത്തായുടെ അസിസ്ററൻറായും, ഗീവറുഗീസ് മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായെ കോട്ടയം മെത്രാസനാധിപനായും, തോമസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പായെ ചെങ്ങന്നൂർ മെത്രാസനാധിപനായും, പീലിപ്പോസ് മാർ യൂസേബിയോസ് എപ്പിസ്ക്കോപ്പായെ തുമ്പമൺ ഇടവക മെത്രാപ്പോലീത്തായുടെ അസിസ്ററൻറായും, പൌലൂസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പായെ കുന്നംകുളം മെത്രാസനാധിപനായും നിയമിക്കണമെന്ന് പ. ബാവാ തിരുമേനിയോട് യോഗം അഭ്യർത്ഥിച്ചു.

ഇടവക മെത്രാപ്പോലീത്തന്മാർക്ക് അസിസ്ററൻറന്മാരുണ്ടാകുമ്പോൾ അവരുടെ ചുമതലകളും മററും നിർണ്ണയിക്കുന്നതിനെപ്പററി പഠിച്ച് റിപ്പോർട്ടു ചെയ്യുവാൻ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായും, ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ഉപാദ്ധ്യക്ഷനായുമുള്ള ഒരു കമ്മററിയെ യോഗം നിയോഗിച്ചു.

ഉച്ചയ്ക്ക് ഒരു മണിക്ക് പ്രാർത്ഥനയ്ക്കു ശേഷം യോഗം പിരിഞ്ഞു.



# വാഴ്ത്തിടും ഞാൻ

നാഥാ ! നീ ചെയ്തൊരു നൻമകളോർക്കയിൽ
നാവിലുണ്ടായിരം നന്ദിഗീതം
ശോധനചെയ്യുന്ന ശോകത്തിലും നിന്റെ
ലോകോത്തര സ്നേഹധാരകാണ്മൂ !

നുറു സംവത്സരം ജീവിച്ചിരുന്നു ഞാൻ
നിന്നെ സ്തുതിച്ചെന്നും പാടിയാലും
നന്ദിയാലുറുമൊരായിരം ഗാനങ്ങൾ
പിന്നെയും നാവിൽ തുളുമ്പിനിൽക്കും.

മൺകട്ടയാമെന്നെ മേൽക്കുമേൽ സ്നേഹിച്ചു
നിന്നോമൽ പൈതലായ് തീർത്തതോർത്താൽ
മാലാഖമാരുടെ നാട്ടിലെനിക്കൊരു
മാലററമന്ദിരം തീർത്തതോർത്താൽ
പാതയിൽ ജ്യോതിയാൽ ജീവിതാനന്ദമായ്
ശാശ്വത ശാന്തിയായ് വന്നതോർത്താൽ

നൂറു സംവൽസരം....................നിൽക്കും.

ദീനനായ് ഞാനിരുന്നാകുലചിന്തയിൽ
നാഥാ ! എന്നാർത്തുവിളിച്ചനേരം
ചാരത്തണഞ്ഞെന്നെയാശ്വസിപ്പിച്ച
പൊന്നേശുവേ ! നിൻകൃപാധാരയോർത്താൽ
പാപിയെ സ്നേഹിച്ചു പാവനനാക്കുംനിൻ
സ്നേഹമാം പ്രത്യയശാസ്ത്രമോർത്താൽ

നൂറു സംവത്സരം................നിൽക്കും.

കേവലം ധൂളിയാമെന്നെ രക്ഷിക്കുവാൻ
കാൽവറിക്രൂശു കൈയേററതോർത്താൽ
മൂന്നാണിമേൽ ക്രൂശിൽ പാതകർ മദ്ധ്യത്തിൽ
യാതനയേററു പിടഞ്ഞതോർത്താൽ
മൂഢലോകത്തിന്നു പാഠമാകാൻ ദാസ
പാദം കഴുകിയരംഗം ഓർത്താൽ

നൂറു സംവത്സരം...............നിൽക്കും.

ആത്മാർത്ഥമായി നിൻസ്തോത്ര സങ്കീർത്തനം
പാടട്ടെ പാരിന്റെ നാലതിരും
വാനിലും ഭൂവിലും വാഴുന്നൊരങ്ങയെ
വാഴ്ത്തിവന്ദിച്ചിടും ഞാനജസ്രം.

സാമുവേൽ, കൂടൽ

# ഓർമ്മപ്പെരുന്നാൾ



## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ

എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 76-ാം ഓർമ്മപെരുനാൾ ജൂലൈ 11, 12 തീയതികളിൽ അദ്ദേഹം കബറടങ്ങിയിട്ടുള്ള കോട്ടയം പഴയ സെമിനാരിയിൽ ആഘോഷപൂർവം കൊണ്ടാടുന്നതാണ്.



**എം. സി. കുറിയാക്കോസ് റമ്പാൻ**

ഓർമ്മദിനം ജൂലൈ 20

പത്താമുട്ടം സ്ലീബാപള്ളിയിൽ



**ഫാ. റ്റി. വി. ജോർജ്**

ഓർമ്മദിനം ജൂലൈ 30

നെടുമാവ് സെ. ജോർജ് പള്ളിയിൽ

'മലങ്കരസഭാ'മാസികയുടെ ചീഫ് എഡിറ്ററായും, എഡിറ്ററായും ദീർഘകാലം സേവനം അനുഷ്ഠിച്ച ബ. കുറിയാക്കോസ് റമ്പാച്ചന്റെയും, ബ. റ്റി. വി. ജോർജ് അച്ചന്റെയും പാവനസ്മരണയ്ക്കു മുമ്പിൽ 'മലങ്കരസഭ'യുടെ ആദരാഞ്ജലികൾ.

# രക്തസാക്ഷിയായ മാർ പോളിക്കർപ്പോസ്

സ്മിർന്നായിലെ ബിഷപ്പായിരുന്ന ബ്യൂക്കോസിന്റെ ഭരണകാലത്ത് അവിടെ കാലിസ്ത്രോ എന്നു പേരായ ധനികയും വിശുദ്ധയുമായ ഒരു വിധവസ്ത്രീ ജീവിച്ചിരുന്നു. അവർക്ക് ഒരു രാത്രിയിൽ ദൈവദൂതൻ പ്രത്യക്ഷപ്പെട്ട് ഇപ്രകാരം പറഞ്ഞു. ''നീ എഴുന്നേററ് എഫേസ്യായുടെ പടിവാതിൽ എന്നറിയപ്പെടുന്ന സ്ഥലത്തുചെല്ലുക. അവിടെ ഒരു പൈതലിനെയും വഹിച്ചുകൊണ്ടു നിൽക്കുന്ന രണ്ടു പുരുഷന്മാരെ കാണും; ആ പൈതലിനെ വിലകൊടുത്തുവാങ്ങി നിന്റെ മകനായി വളർത്തണം''. കാലിസ്ത്രോ എഴുന്നേററ് ദൈവദൂതൻ നിർദ്ദേശിച്ചിരുന്ന സ്ഥലത്തു ചെല്ലുകയും, പറഞ്ഞിരുന്ന പ്രകാരം പൈതലിനെയും വഹിച്ചുകൊണ്ടു നിൽക്കുന്ന രണ്ടു പുരുഷന്മാരുടെ കയ്യിൽനിന്നും, ആ പൈതലിനെ വിലയ്ക്കുവാങ്ങി തന്റെ മകനായി വളർത്തുകയും ചെയ്തു.

സ്മിർന്നായുടെ ബിഷപ്പും, രക്തസാക്ഷിയുമായിത്തീർന്ന വിശുദ്ധനായ മാർ പോളിക്കർപ്പോസിന്റെ ജീവചരിത്രം ആരംഭിക്കുന്നത് ഇവിടെയാണ്. അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ ആരെന്നോ, അദ്ദേഹം, എവിടെ ഏതുവർഷം ജനിച്ചുവെന്നോ ഉള്ള യാതൊരു രേഖകളും ചരിത്രത്തിൽ കാണുന്നില്ല. ഏതാണ്ട് A. D. 70–ൽ അദ്ദേഹം ജനിച്ചുവെന്നു പിന്നാലെയുള്ള അദ്ദേഹത്തിന്റെ ചില പ്രസ്താവനകളിൽ നിന്നും, ഊഹിക്കപ്പെടുന്നു. അദ്ദേഹം ഒരു സിറിയൻ അടിമയുടെ മകനായി ജനിച്ചു വളർന്നുവെന്നും, അതല്ലാം സ്മിർന്നായിൽ തന്നെയുള്ള ഒരു അടിമയുടെ മകനായിരുന്നു എന്നും ചരിത്രകാരന്മാർ വിവിധ രീതിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ മാതാപിതാക്കൾ ക്രിസ്ത്യാനികളായിരുന്നോ എന്നതിനും, തെളിവുകളില്ല.

ചെറുപ്പകാലത്ത് ശ്ലീഹന്മാരായ അന്ത്രയോസ്, യോഹന്നാൻ എന്നിവരെ, എപ്പേസൂസിൽവച്ചും, ഫീലിപ്പോസിനെ ഹിരാപ്പോലീസിൽവച്ചും, കാണുകയും, അവരുടെ പ്രസംഗങ്ങൾ കേൾക്കുകയും,

ഫാദർ കെ. സി. മാത്യു,
കുററിക്കണ്ടത്തിൽ

ചെയ്തതായി വിശ്വസിക്കപ്പെടുന്നു. അപ്പോസ്തോലന്മാരിൽനിന്നും, ഇദ്ദേഹം പൗരോഹിത്യ നല്വരം പ്രാപിച്ചു എന്നു ഐറേനിയസും, യോഹന്നാൻ ശ്ലീഹാ മരിക്കുന്നതിന് മുൻപ് ഇദ്ദേഹത്തെ മെത്രാനായി വാഴിച്ചു എന്ന് തെർത്തുല്യനും രേഖപ്പെടുത്തിയിട്ടുണ്ട്. അങ്ങനെയെങ്കിൽ A. D. 100 ൽ വി. യോഹന്നാൻ മരിക്കുന്ന സമയത്ത് ഇദ്ദേഹം 30 വയസു മാത്രം പ്രായമുള്ള ഒരു ചെറുപ്പക്കാരനായിരുന്നു. അന്ത്യോഖ്യായുടെ മാർ ഇഗ്നാത്യോസ്, യുവാവും വിശുദ്ധനും, ക്രിസ്തുവിന്റെ സ്നേഹത്തിൽ എരിയുന്നവനുമായ മാർ പോളിക്കർപ്പോസിനെപ്പററി തന്റെ ലേഖനത്തിൽ പരാമർശിച്ചിട്ടുണ്ട്. ഇഗ്നാത്യോസ് റോമി

ലേക്ക് പോകുന്ന സമയത്ത് ത്രോവാസിൽവച്ച് പോളിക്കർപ്പോസിനെ കാണുകയും, ഒരു മകനെപ്പോലെ സ്നേഹപൂർവം ഇഗ്നാത്യോസ് ഉപദേശങ്ങൾ നൽകുകയും ചെയ്തു.

കാലിസ്ത്രോയുടെ ഭവനത്തിൽ താമസിക്കുന്ന കാലത്ത് ഒരിക്കൽ പ്രസ്തുത സ്ത്രീ ദൂരയാത്രയ്ക്കായി പോയി. തിരിച്ചു വന്നപ്പോഴേക്കും പോളിക്കർപ്പോസ് അവരുടെ ധാന്യവും എണ്ണയും സാധുക്കൾക്കായി വിതരണം ചെയ്തു കഴിഞ്ഞിരുന്നു. ധാന്യപ്പുരകളെല്ലാം ഒഴിഞ്ഞിരിക്കുന്നതായി കണ്ട കാലിസ്ത്രോ പോളിക്കർപ്പോസിനെ ശകാരിച്ചു. അദ്ദേഹമാകട്ടെ കൈകൾ ഉയർത്തി ദൈവമേ സാരെഫ്തായിലെ വിധവയുടെ ഭരണികൾ നിറഞ്ഞതുപോലെ, കാലിസ്ത്രോയുടെ ധാന്യപ്പുരകൾ നിറഞ്ഞുകവിയണമേ എന്ന് പ്രാർത്ഥിക്കുകയും, അപ്രകാരം സംഭവിച്ചതിനാൽ സ്ത്രീ അത്ഭുതപ്പെട്ട് പോളിക്കർപ്പോസിനെ കൂടുതൽ സ്നേഹിക്കുകയും ചെയ്തു. കാലിസ്ത്രോയുടെ മരണശേഷം, തന്റെ കൈകളിൽ വന്നുചേർന്ന സമ്പാദ്യങ്ങളെല്ലാം പോളിക്കർപ്പോസ് സാധുക്കൾക്കായി വിതരണം ചെയ്തു. അധികം താമസിയാതെ തന്നെ പോളിക്കർപ്പോസ് ജനങ്ങളുടെ സ്നേഹഭാജനമായി മാറി. ബിഷപ്പായിരുന്ന ബ്യൂക്കോസ്, പോളിക്കർപ്പോസിനെപ്പററിയുള്ള വിവരങ്ങൾ അറിഞ്ഞ് അവനെ ഒരു മകനെപ്പോലെ സ്നേഹിക്കുകയും, പിന്നീട് ശെമ്മാശനും, വൈദികനുമായി ഉയർത്തുകയും ചെയ്തു.

ബ്യൂക്കോസിന്റെ മരണത്തിനു മുൻ

പുതന്നെ, തന്റെ പിൻഗാമിയായി പോളിക്കർപ്പോസിനെ വാഴിക്കണമെന്ന് അദ്ദേഹത്തിന് ദർശനം ലഭിച്ചിരുന്നതായി പറയപ്പെടുന്നു. ബ്യൂക്കോസിന്റെ ശവസംസ്ക്കാര സമയത്ത് മൃതദേഹത്തിനടുത്തുനിന്ന പോളിക്കർപ്പോസിന്റെ തലയ്ക്കുചുററം ഒരു വലിയ പ്രകാശം കാണുകയും, ധരിച്ചിരുന്ന കുപ്പായങ്ങഠം പ്രകാശിക്കുന്നതായും, ഒരു പ്രാവ് അദ്ദേഹത്തിന്റെ തലയ്ക്കു മീതെ പറന്നു നിൽക്കുന്നതായും, ജനങ്ങഠം കണ്ടു. അവിടെ സന്നിഹിതരായിരുന്ന ബിഷപ്പന്മാർ ബ്യൂക്കോസിന്റെ പിൻഗാമിയായി നിങ്ങഠംക്ക് ആരെ വേണമെന്നു ചോദിച്ചു. ''പോളിക്കർപ്പോസ്, ഞങ്ങളുടെ ഇടയനും, ഗുരുവും, ആയിരിക്കണം'' എന്നു അവർ ആർത്തു വിളിച്ചു. അങ്ങനെ അവർ പോളിക്കർപ്പോസിനെ സ്മിർന്നായുടെ ബിഷപ്പായി വാഴിച്ചു.

ബിഷപ്പായതിനുശേഷം, വേദവിപരീതികളിൽ നിന്ന് വളരെയധികം പ്രയാസങ്ങളും, പീഡകളും അദ്ദേഹം അഭിമുഖീകരിക്കേണ്ടി വന്നു. തന്റെ ശിഷ്യനായിരുന്ന ഐറേനിയസിന്റെ എഴുത്തുകളിൽ, പോളിക്കർപ്പോസിന്റെ ജീവിതവിശുദ്ധിയെപ്പററിയും, ഓർത്തഡോക്സു വിശ്വാസം സംരക്ഷിക്കുന്നതിനായി വന്ന പങ്കപ്പാടുകളെപ്പററിയും, സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. തന്റെ സഹപാഠിയായിരുന്ന ഫ്ളോറിനസ് വേദവിപരീതത്തിലേക്ക് ചാഞ്ഞു കഴിഞ്ഞപ്പോഠം, ഐറേനിയസ് അദ്ദേഹത്തിന് എഴുതിയ ഒരു കത്തിൽ, പ. അപ്പോസ്തോലന്മാരിൽ നിന്നും, കേട്ടുപഠിച്ച വിശ്വാസം അതുപടി ശ്രദ്ധിക്കുവാൻ തങ്ങഠംക്കു ലഭിച്ച ഭാഗ്യത്തെപ്പററി ദൈവത്തിനു സ്തോത്രം ചെയ്ത ശേഷം, ഓർത്തഡോക്സു വിശ്വാസത്തിൽ നിന്നും, തെററിപ്പോയ ഫ്ളോറിനസിന്റെ വേദവിപരീതം കേഠംക്കുവാൻ പോളിക്കർപ്പോസ് ജീവിച്ചിരുന്നെങ്കിൽ അദ്ദേഹം എന്തു പറയുമായിരുന്നു എന്ന് ഓർക്കുവാൻ ഫ്ളോറിനസിനെ ഉപദേശിച്ചിട്ടുണ്ട്.

ഓർത്തഡോക്സു വിശ്വാസത്തിനു വേണ്ടി വിട്ടുവീഴ്ചയില്ലാതെ പോരാടിയ ഒരു വിശുദ്ധനായിരുന്നു പോളിക്കർപ്പോസ്. തന്റെ രക്തസാക്ഷി മരണത്തിനു മുൻപായി അദ്ദേഹം റോം സന്ദർശിക്കുകയുണ്ടായി. അവിടെവച്ച് വേദവിപരീതിയായിതീർന്ന മാർക്കിയാൻ, പോളിക്കർപ്പോസിനെ സന്ദർശിച്ചു. അദ്ദേഹമാകട്ടെ, തിരിഞ്ഞുനോക്കുക പോലും ചെയ്തില്ല. മാർക്കിയാൻ പോളിക്കർപ്പോസിനോട്, നീ എന്നെ അറിയുകയില്ലേ എന്ന് ചോദിച്ചു. പോളിക്കർപ്പോസ് ഉത്തരമായിട്ട് ''പിശാചിന്റെ ആദ്യജാതനായ നിന്നെ, ഞാൻ പിന്നെ അറിയുകയില്ലേ'' ? എന്നു പറഞ്ഞു. അന്ന് ഉയിർപ്പുപെരുനാഠം ആഘോഷിക്കുന്നത് സംബന്ധിച്ച്, പാശ്ചാത്യ സഭകളും, പൗരസ്ത്യ സഭകളും തമ്മിലുണ്ടായിരുന്ന ഭിന്നതയെപ്പററി സംസാരിക്കുവാനായിരുന്നു അദ്ദേഹം റോം സന്ദർശിച്ചത്. പാശ്ചാത്യ സഭകഠം ദിവസം പ്രധാനമായി കരുതിയും, പൗരസ്ത്യ സഭകഠം തീയതി പ്രധാനമായി കരുതിയുമാണ് ആചരിച്ചിരുന്നത്.

റോമിൽനിന്നും മടങ്ങിയെത്തിയ പോളിക്കർപ്പോസ് ഒരു രഹസ്യസങ്കേതത്തിൽ തന്റെ ശിഷ്ടായുസ് പ്രാർത്ഥനയിലും ധ്യാനത്തിലും കഴിച്ചുകൂട്ടി. പ്രസ്തുത സ്ഥലം ഒരു ബാലനിൽ നിന്നും മനസ്സിലാക്കിയ എതിരാളികഠം അവിടെയെത്തി അദ്ദേഹത്തെ പിടികൂടി. പോളിക്കർപ്പോസ് തന്റെ ചെറിയ കൂടാരത്തിനുള്ളിൽ മുട്ടുകുത്തി നിന്ന് രണ്ടു മണിക്കൂർ നേരം നടത്തിയ പ്രാർത്ഥന പടയാളികളിൽപ്പോലും അദ്ദേഹത്തെ

പററി ബഹുമാനം വർദ്ധിപ്പിച്ചു. അനന്തരം, ഒരു വാഹനത്തിൽ അദ്ദേഹത്തെ പട്ടണത്തിലേക്ക് ആനയിച്ചു. യാത്രാമദ്ധ്യേ പോലീസ് അധികാരികൾ അദ്ദേഹത്തോട് കൈസറിന്റെ ആലയത്തിൽ കാഴ്ചകൾ സമർപ്പിച്ച് തന്റെ ജീവനെ രക്ഷിക്കുവാനായി ഉപദേശിച്ചു. ക്രിസ്തുവിന്റെ സ്നേഹത്തിൽ എരിഞ്ഞു നിന്ന ആ വിശുദ്ധൻ അവരുടെ നിർദ്ദേശം തിരസ്കരിക്കുകയും, കോപാകുലനായ പോലീസധികാരി, അദ്ദേഹത്തെ തന്റെ രഥത്തിൽ നിന്നും, താഴെ തള്ളിയിടുകയും, അദ്ദേഹത്തിന്റെ കാലുകൾ ഒടിഞ്ഞു പോവുകയും ചെയ്തു. പക്ഷേ അദ്ദേഹം ശാന്തഗംഭീരനായി തന്നെ ന്യായവിസ്ഥാര സ്ഥലത്തെത്തി. ഒരു വലിയ ജനക്കൂട്ടം അവിടെ സന്നിഹിതരായിരുന്നു. പോളിക്കർപ്പോസ് ന്യായവിസ്ഥാര സ്ഥലത്തേക്ക് പ്രവേശിച്ചപ്പോൾ ''പോളിക്കർപ്പോസേ, ധൈര്യമായിരിക്കുക'' എന്നൊരു ശബ്ദം ആകാശത്തുനിന്നും മുഴങ്ങിക്കേട്ടു. ന്യായാധിപൻ പോളിക്കർപ്പോസിന്റെ അടുത്തു വന്ന് ക്രിസ്തുവിനെ തള്ളിപ്പറയുവാനായി ആവശ്യപ്പെട്ടു അദ്ദേഹമാകട്ടെ ''എൺപത്തിയാറു വർഷം ഞാൻ അവനെ സേവിച്ചിട്ടും, ഇത്രയും കാലം എന്നോട് യാതൊരു ദോഷവും ചെയ്യാത്ത, എന്റെ രക്ഷിതാവും രാജാവുമായവനെതിരായി എന്റെ നാവുകൾ ചലിപ്പിക്കുവാൻ എനിക്ക് എങ്ങനെ കഴിയും' എന്നു ചോദിച്ചു. പോളിക്കർപ്പോസിന്റെ ശത്രുക്കൾ അദ്ദേഹത്തെ വന്യമൃഗങ്ങളുടെ നടുവിലേക്ക് എറിഞ്ഞു കൊടുക്കുവാനായി ആവശ്യപ്പെട്ടു. അദ്ദേഹമാകട്ടെ, തനിക്കു ലഭിച്ച ഒരു ദിവ്യദർശനപ്രകാരം, തന്നെ ജീവനോടെ ദഹിപ്പിക്കണമെന്നാവശ്യപ്പെടുകയും, അധികാരികൾ അപ്രകാരം ചെയ്യുകയും ചെയ്തു. തന്റെ അവസാന

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്






K. P. Mathew HAIL - KSA




Grace Thomas, Punalur.



Grace Thomas, Punalur.



സൂസി ജോസഫ്.

# വി. കുർബാന വേദാനുസരണമോ?

## (ii)

ഫാ. കെ. ഗീവർഗീസ്, അഞ്ചൽ

അ. പറഞ്ഞാട്ടെ പാസ്ററരെ. കർത്താവ് അപ്പവും വീഞ്ഞും കയ്യിൽ എടുത്ത് വാഴ്ത്തി നുറുക്കി കൊടുത്തുകൊണ്ട് ഇതെന്റെ ശരീരമാകുന്നു. വാങ്ങി ഭക്ഷിപ്പീൻ. ഇതെന്റെ രക്തമാകുന്നു. വാങ്ങി പാനം ചെയ്യുവീൻ. സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്ന ജീവന്റെ അപ്പം ഞാനാകുന്നു. ഞാൻ തരുന്ന അപ്പം എന്റെ ശരീരമാകുന്നു. നിങ്ങളുടെ പിതാക്കൻമാർ മന്നാ തിന്നു. എങ്കിലും അവർ മരിച്ചു. എന്റെ ശരീരമാകുന്ന ഈ അപ്പം ഭക്ഷിക്കുന്നവൻ മരിക്കയില്ല. എന്നേക്കും ജീവിക്കും. ഇങ്ങനെ കല്പിച്ച് ശരീരരക്തങ്ങൾ ശിഷ്യർക്ക് കൊടുക്കുന്നത് ഉപമയാണോ? യോഹ. 6: 52 വായിച്ചാട്ടെ.

പാ. വായിക്കുന്നു. 'യഹൂദൻമാർ അന്യോന്യം വാദിച്ച് തന്റെ ശരീരം നമുക്ക് ഭക്ഷിപ്പാൻ തരുന്നതിന് ഇവനെങ്ങനെ കഴിയും' എന്നു പറഞ്ഞു.

അ. അപ്പോൾ കർത്താവ് കല്പിച്ചത് നേരിൽ കേട്ടതായ യഹൂദർക്ക് അത് ഉപമയായി തോന്നിയോ? തോന്നിയെങ്കിൽ അവരിങ്ങനെ പറയുമായിരുന്നോ? യഥാർത്ഥ തിരുശരീരരക്തങ്ങളായിട്ടല്ലേ അവർ ധരിച്ചത്?

പാ. അതേ.

അ. താൻ നൽകുന്ന വാഴ്ത്തപ്പെട്ട അപ്പം ജീവൻ നൽകുന്ന തന്റെ ശരീരംതന്നെയാണെന്ന് സംശയരഹിതമായി വ്യക്തമാക്കി പ്രസ്താവിച്ചപ്പോൾ അത് കേട്ടവരായ തന്റെ ശിഷ്യൻമാരിൽ ചിലരെങ്കിലും എന്താണ്—എങ്ങനെയാണ്—ധരിച്ചതെന്ന് യോഹ. 6: 60–ൽ പറയുന്നത് വായിച്ചാട്ടെ.

പാ. 'അദ്ദേഹത്തിന്റെ ശിഷ്യൻമാരിൽ ഇത് കേട്ടവരായ പലരും 'ഈ വചനം കഠിനംതന്നെ. അനുസരിപ്പാൻ ആർക്ക് കഴിയും' എന്നു പറഞ്ഞു.

അ. ഇവന്റെ ശരീരം നമുക്ക് ഭക്ഷിപ്പാൻ തരുന്നതിന് ഇവനെങ്ങനെ കഴിയുമെന്ന് യോഹ. 6: 52–ലും കാണുന്നു. കർത്താവിന്റെകൂടെ സഞ്ചരിക്കയും തന്റെ പ്രസ്താവന നേരിൽ കേൾക്കയും ചെയ്ത ശിഷ്യൻമാർപോലും ധരി

---

രത്ത പ്രാർത്ഥന, ക്രിസ്തുവിനുവേണ്ടി യാഗമായി തീരുന്നതിന് തനിക്കു ലഭിച്ച ഭാഗ്യത്തിനുവേണ്ടി കൃതജ്ഞത സമർപ്പിച്ചുകൊണ്ടാണ് താൻ അവസാനിപ്പിച്ചത്". പ്രാർത്ഥനയ്ക്കുശേഷം, പോളിക്കർപ്പോസിനെ ചിതയിൽ ന[illegible]ത്തി തീ കൊളുത്തി. പക്ഷേ വളരെ സമയ[illegible] അഗ്നി അദ്ദേഹത്തിന്റെ ശരീരത്തെ സ്പർ[illegible]ക്കാതെ, ചുററും എരിഞ്ഞു നിൽക്കുന്നതും, അദ്ദേഹത്തിന്റെ [illegible] സ്വർണ്ണംപോലെ തീയിൽ ശോഭിക്കുന്നതും കണ്ട് ശത്രുക്കൾ ഭയപ്പെട്ടുപോയി. അദ്ദേഹത്തിന്റെ ശരീരം അഗ്നിയിൽ എരിഞ്ഞപ്പോൾ, അവിടെനിന്നും സുഗന്ധം ഉയർന്ന് നാലുപാടും വീശുകയുണ്ടായി. സത്യവിശ്വാസികൾ അദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ ശേഖരിക്കുകയും, പ്രത്യേകമായി സൂക്ഷിക്കുകയും ചെയ്തു. സഭ അദ്ദേഹത്തിന്റെ രക്തസാക്ഷിദിനമായി ഫെബ്രുവരി 23 ഇന്നുവരെയും ആഘോഷിച്ചുവരുന്നു.

ച്ചത് താൻ സ്വർഗ്ഗീയ അപ്പമാണെന്നും നൽകുന്ന അപ്പം തന്റെ ശരീരമാണെന്നും ആയിരുന്നു. അത് വിശ്വസിപ്പാനും അനുസരിപ്പാനും അവർക്ക് കഠിനമായ പ്രയാസം തോന്നുകയും ചെയ്തു.

വേദതെളിവുകൾ ഇത്ര വ്യക്തമായിരിക്കെ ഇതിനെ ഉപമയാണെന്നും ഉപമാനമാണെന്നും മററും പറഞ്ഞ് തർക്കിക്കുന്നത് ശരിയാണോ? വേദസത്യങ്ങൾ അറിയണമെന്നല്ലേ നമ്മുടെ ഉദ്ദേശം.

പാ. കുർബാനയിലെ അപ്പവീഞ്ഞുകൾ സാക്ഷാൽ തിരുശരീരരക്തങ്ങളായിത്തീരുന്നുവെന്നാണോ അന്നാമ്മ പറയുന്നത്.

അ. ഞാനാണോ പറയുന്നത്? കർത്താവുതന്നെയല്ലേ അങ്ങനെ പറയുന്നത്. വേദഭാഗങ്ങൾ പാസ്റ്റർ തന്നെയല്ലേ വായിച്ചത്.

പാ. ശരി. എങ്കിൽ ക്രിസ്തു അപ്പത്തിൽ എവിടെയാണ് വസിക്കുന്നത്. അപ്പത്തിന്റെ മുകളിലോ ഉള്ളിലോ എവിടെയാണ്.

× × × × × × ×

അ. വി. കുർബാന സാദൃശമോ?

അതു കൊള്ളാം. നല്ല സംശയംതന്നെ. മുമ്പൊരിക്കൽ ഒരു പ്രൊട്ടസ്റ്റന്റ് സഭയിലെ ബിഷപ്പ് കോടതിയിൽ മൊഴി കൊടുത്തത് ഏതാണ്ടിപ്രകാരമാണെന്ന് കേട്ടിട്ടുണ്ട്. ക്രിസ്തു അപ്പത്തിന്റെ മുകളിലോ താഴെയോ വശങ്ങളിലോ ഉള്ളിലോ സ്ഥിതിചെയ്യുന്നുവെന്ന് ഞങ്ങൾ വിശ്വസിക്കുന്നില്ല. എന്നാൽ ക്രിസ്തുവിന്റെ ഒരു സാന്നിദ്ധ്യം കുർബാനയിൽ ഉണ്ടാകുന്നുവെന്ന് ഞങ്ങൾ വിശ്വസിക്കുന്നു.

പാ. അത് ശരിയല്ലേ? അങ്ങനെയും ചിന്തിക്കരുതോ?

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



മിസസ്. കെ. ഐ. അബ്രഹാം. ബിജു ബിനു, ബോംബെ. കെ. ചെറിയാൻ.



അച്ചാമ്മ തോമസ്. കുഞ്ഞമ്മ ചെ[illegible]യാൻ.

അ. അത് ശരിയല്ല. കർത്താവിന്റെ അവതാരവാർത്ത മാലാഖമാരിൽനിന്നും കേട്ട ഇടയൻമാർ ബേതലഹേമിലെ കാലിത്തൊഴിത്തിലേക്ക് പോയില്ലേ?

പാ. പോയി.

അ. അവർ ആരെയാണ് കണ്ടു വന്ദിച്ചത്?

പ. ശിശുവായ യേശുവിനെ.

അ. ആ ശിശു ദൈവമായിരുന്നോ?

പാ. ആയിരുന്നു.

അ. ദൈവം ആ ശിശുവിൽ എവിടെയാണ് വസിച്ചിരുന്നത്? തലയിലോ, കയ്യിലോ, കാലിലോ, ഉള്ളിലോ എവിടെയായിരുന്നു?

പാ. സ്തോത്രം. സ്തോത്രം. അതെന്തു് ചോദ്യമാണ് അന്നാമ്മെ. ആ ശിശിശു ദൈവം ആയിരുന്നില്ലേ.

അ. ആയിരുന്നോ? അതേ. ആ ശിശു ദൈവം ആയിരുന്നു. അതുപോലെ കർത്താവ് സ്ഥാപിച്ച വി. കുർബാനയിലെ അപ്പവീഞ്ഞുകളെ വചനപ്രകാരം അത്ഭുതകരമായി തിരുശരീരരക്തങ്ങളാക്കിത്തീർത്തപ്പോൾ, ശരീരത്തിന്റെ ഏതു ഭാഗത്താണ് ക്രിസ്തു എന്നു ചോദിക്കേണ്ടയാവശ്യമില്ല. സാക്ഷാൽ തിരുശരീരരക്തങ്ങൾ തന്നെയാണ്.

പാ. അപ്പം വീഞ്ഞുകൾ ശരീരരക്തങ്ങളായിത്തീരുന്നുവെന്ന് അപ്പോസ്തോലൻമാർ വിശ്വസിച്ചിരുന്നോ? അതിന് വേദതെളിവുണ്ടോ? ഇത് പിൽക്കാലത്തുണ്ടായ വ്യാഖ്യാനങ്ങളല്ലേ? അവർ കുർബാന അർപ്പിക്കുമായിരുന്നോ?

അ. അപ്പോസ്തോലിക വിശ്വാസവും ആചാരവും തന്നെയാണിത്. അവർ കുർബാന അർപ്പിച്ചിരുന്നു.

പാ. വേദതെളിവില്ലാതെ അങ്ങനെയങ്ങ് പറഞ്ഞാൽ മതിയോ?

അ. അപ്പോസ്തോലിക പിൻതുടർച്ച. പാസ്റ്റർക്ക് ഏതാനും വേദതെളിവ് വേണം. ഉണ്ട് പാസ്റ്ററേ. ധാരാളം ധാരാളം വേദതെളിവുകൾ ഉണ്ട്. പറയാം.

× × × × × × ×

(പാപ്പൻ ട്രേയുമായി വരുന്നു.)

പാപ്പൻ. കൊച്ചമ്മെ. ഇത് പാപ്പൻ തന്നെ വച്ച പ്രഥമനാ. ഒത്തോന്ന് നോക്കിയാട്ടെ. കുടിച്ചാട്ടെ ഉപദേശി. ഉപദേശിയുടെ ദാഹവും തീരും വിശപ്പും തീരും. കുറച്ചുനേരമായില്ലേ സംസാരം തുടങ്ങിയിട്ട്. (കണ്ണ് ഇറുക്കുന്നു.)

പാസ്റ്റർ. കൊള്ളാം പാപ്പച്ചാ നന്നായിരിക്കുന്നു.

പാപ്പൻ. പാപ്പന് എല്ലാം അറിയാം ഉപദേശി. വേദപുസ്തകവും കുറെയൊക്കെ അറിയാം.

പാസ്റ്റർ. ഓ ഹോ. കൊള്ളാമല്ലോ. വേദപുസ്തകത്തിൽ എന്തറിയാം.

പാപ്പൻ. വേദപുസ്തകം വല്ലതും പഠിക്കണമെങ്കിൽ കൊച്ചമ്മയുടെ അടുത്ത് വരണമെന്നറിയാം ഉപദേശി.

അന്നാമ്മ. (ഗൗരവത്തോടെ) പാപ്പാ! 'പാസ്റ്റർ' എന്ന് വിളിക്കണമെന്നല്ലേ ഞാൻ പറഞ്ഞിട്ടുള്ളത്.

പാപ്പൻ. ഇത് 'പാച്ചോറ്' അല്ല കൊച്ചമ്മേ. പ്രഥമനാ. ഈ കൊച്ചമ്മയ്ക്കൊന്നും അറിഞ്ഞുകൂടാ.

അന്നാമ്മ. ങ്ഹും....നീ പൊയ്ക്കോ പിന്നെ വന്നാൽ മതി.

(പാപ്പൻ പുഞ്ചിരിച്ച് കണ്ണിറുക്കി തല വെട്ടിച്ച് പോകുന്നു.)

ഇവനൊരു പാവവും തമാശക്കാരനുമാ പാസ്റ്ററെ. പോട്ടെ. അപ്പോസ്തോലകാലത്തെകുറിച്ചല്ലേ നാം പറഞ്ഞുകൊണ്ടിരുന്നത്. അപ്പോ. 2: 42 വായിച്ചാട്ടെ.

പാ. 'അവർ അപ്പോസ്തോലൻമാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചുംപോന്നു'. അന്നാമ്മെ 'അപ്പം നുറു

ക്കി'യെന്ന് പറഞ്ഞാൽ കുർബാനയാകുമോ?

അ. 'അപ്പം നുറുക്കി'യെന്നതിന് ചില വേദപുസ്തകങ്ങളിൽ 'ദിവ്യപൂജാനുഷ്ഠാനം' നടത്തിയെന്നാണ് തർജ്ജിമ ചെയ്തിരിക്കുന്നത്. സുറിയാനിയിൽ 'ബാകസായോ ദെവുക്കാറസ്തിയാ' എന്നാണ്. 'എവുക്കാറസ്തിയാ' എന്ന സുറിയാനിപദത്തിന് ഇംഗ്ലീഷിൽ യുക്കാറിസ്റ്റ്", എന്നു പറയുന്നു. അതിന്റെ അർത്ഥം പാസ്റ്റർതന്നെ വായിച്ചാട്ടെ. പാസ്റ്റർക്ക് ഇംഗ്ലീഷ് അറിയാമല്ലോ. നിഘണ്ടു ഇതാ.

പാ. (വായിക്കുന്നു) Lords Supper; or Sacrament of the Body & Blood of Christ.

അ. അതിന്റെ അർത്ഥം വ്യക്തമായല്ലോ. തിരുവത്താഴം അഥവാ കുർബാന. അല്ലെങ്കിൽ ക്രിസ്തുവിന്റെ ശരീരത്തിന്റെയും രക്തത്തിന്റെയും കൂദാശ. അപ്പോൾ അപ്പം നുറുക്ക് അല്ലെങ്കിൽ തിരുവത്താഴം അല്ലെങ്കിൽ വി. കുർബാന അപ്പോസ്തോലന്മാർ നടത്തിവന്നിരുന്നുവെന്ന് സ്പഷ്ടമാണല്ലോ. ഇനി അപ്പോ. 2: 46 കൂടെ വായിച്ചാട്ടെ.

പാ. 'അവർ ദേവാലയങ്ങളിൽകൂടിവരികയും വീട്ടിൽ അപ്പം നുറുക്കിക്കൊണ്ട്....ദൈവത്തെ സ്തുതിക്കയും.....ചെയ്തുപോന്നു.

അ. ഇവിടെയും വി. കുർബാന-അപ്പംനുറുക്ക്-അപ്പോസ്തോലന്മാർ നടത്തുക പതിവായിരുന്നുവെന്ന് കാണുന്നു. ഇനി അപ്പോ. 20: 7 വായിച്ചാട്ടെ.

പാ. 'ആഴ്ച വട്ടത്തിന്റെ ഒന്നാം ദിവസം അപ്പം നുറുക്കുവാൻ ഞങ്ങൾ കൂടിവന്നപ്പോൾ....'

അ. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം അതായത് ഞായറാഴ്ചതോറും അവർ വി.കുർബാന അർപ്പിക്കുമായിരുന്നു. ഈ അപ്പോസ്തോല പാരമ്പര്യമാണ് വേദാനുസരണമായി ഞായറാഴ്ചകൾതോറും ഇന്നും ഞങ്ങൾ നടത്തിവരുന്നത്. 1 കോരി. 10: 16 വായിച്ചാട്ടെ.

പാ. 'നാം അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ കൂട്ടായ്മയല്ലയോ? നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മയല്ലയോ?

അ. വി. കുർബാനാനുഭവം മൂലം നാം ക്രിസ്തുവിലും ക്രിസ്തു നമ്മിലും വസിച്ച് നാം തന്നിൽ ഒന്നായിത്തീരുന്ന ദിവ്യാനുഭവത്തെയാണ് ക്രിസ്തു

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



താമസിച്ചതിനു ക്ഷമാപണം
ഒരു വിശ്വാസി

യിലുള്ള കൂട്ടായ്മയെന്ന് പറയുന്നത്. അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളായി ത്തീരുന്നുവെന്നുള്ള സത്യം വി. പൗലൂസ് ഇവിടെ താപ്പിച്ചുപറയുകയാണ്.

പാ. അപ്പഴേ അന്നാമ്മെ കുർബാന അനുഭവിച്ചാൽ ക്രിസ്തു നമ്മിലേക്ക് എഴുന്നെള്ളുകയും നാം ക്രിസ്തുവിൽ ഒന്നായിത്തീരുകയും ചെയ്യുന്നുവെന്നല്ലേ വിശ്വസിക്കുന്നത്.

അ. അതേ.

പാ. എന്നിട്ടാണോ കുർബാന അനുഭവിക്കുന്നവരിൽ ചിലർ കുടിച്ചുമറിഞ്ഞ് അടിപിടിയും അക്രമവും മോഷണവുമൊക്കെ നടത്തുന്നത്? ഇതാണോ നിങ്ങളുടെ വിശ്വാസവും പ്രവർത്തിയും?

അ. ഞങ്ങളുടെ വിശ്വാസവും പ്രവർത്തിയും 1. കോരി. 11: 26–29 വരെയുള്ള വാക്യങ്ങളിൽ പറയുന്നു. വായിച്ചാട്ടെ.

പാ. വായിക്കുന്നു. 'അയോഗ്യമായി അപ്പം ഭക്ഷിക്കയോ കർത്താവിൻെറ പാനപാത്രം കുടിക്കയോ ചെയ്യുന്നവനെല്ലാം കർത്താവിൻെറ ശരീരവും രക്തവും സംബന്ധിച്ച് കുററക്കാരനാകും. മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തിട്ടു വേണം ഈ അപ്പം തിന്നുകയും ഈ പാനപാത്രം കുടിയ്ക്കയും ചെയ്യുവാൻ. ശരീരത്തെ വിവേചിക്കാഞ്ഞാൽ തനിക്കുതന്നെ ശിക്ഷാവിധി തിന്നുകയും കുടിക്കയും ചെയ്യുന്നു'.

അ. ഇതാണ് ഞങ്ങളുടെ വിശ്വാസവും ഉപദേശവും. കർത്താവിൻെറ ശരീരവും രക്തവും സംബന്ധിച്ച് ആരെങ്കിലും കുററക്കാരാകുന്നെങ്കിൽ അവർ തന്നെത്താൻ ശിക്ഷാവിധി വരുത്തിവയ്ക്കുന്നു. അപ്പവീഞ്ഞുകൾ സാക്ഷാൽ ശരീരരക്തങ്ങളാകുന്നുവെന്ന് വി. പൗലൂസ് വ്യക്തമായി പറയുന്നുണ്ടല്ലോ. പാസ്ററർക്ക് ബോദ്ധ്യമാകുന്നില്ലേ?

× × × × × × ×

## ഉപസംഹാരം

പാ. സ്തോത്രം. അന്നാമ്മ പറഞ്ഞതെല്ലാം വേദത്തെളിവുകളോടെയാണ്. എനിക്കു ബോദ്ധ്യമാകുന്നു. ഞാൻ ഇത്രയും ധരിച്ചിരുന്നില്ല. ഒരു സംശയം. ഇത്ര സ്പഷ്ടമായ വേദത്തെളിവുകൾ ഉള്ളപ്പോൾ ഇതിനെ എതൃക്കുന്നവരുടെ വാദമുഖങ്ങളെന്തൊക്കെയാണ്? അറിയാമോ?

അ. പാസ്ററർ മുമ്പേ പറഞ്ഞപോലെ കർത്താവിൻെറ കല്പനയും പ്രവർത്തികളും അപ്പോസ്തോലൻമാർ കാണിച്ച മാതൃകകളും ഒക്കെ ഉപമകളും സാദൃശങ്ങളുമാണെന്നാണ് വേദവിപരീതികൾ തർക്കിക്കുന്നത്.

പാ. അതേയുള്ളോ? വേദത്തെളിവുകൾ നേരെ മറിച്ചാണല്ലോ.

അ. ഞാൻ അതേ കേട്ടിട്ടുള്ളു. കൂടുതൽ വല്ലതുമുണ്ടോയെന്നറിവാൻ പാടില്ല. ഇത് എൻെറ ശരീരമാകുന്നുവെന്നും ഇത് എൻെറ രക്തമാകുന്നുവെന്നും വാങ്ങി ഭക്ഷിക്കുവീൻ എന്നും ലോകാവസാനംവരെയും നിങ്ങൾ ഇപ്രകാരം ചെയ്യുവീൻ എന്നും കർത്താവ് കല്പിക്കുമ്പോൾ, ഇത് നിൻെറ ശരീരമല്ല, രക്തമല്ല, ഞങ്ങൾ ഭക്ഷിക്കയില്ല, ലോകാവസാനത്തോളം തുടരുകയുമില്ല, ഇത് ഉപമയാണ്, സാദൃശമാണ്, ഞങ്ങൾ വിശ്വസിക്കയില്ല, അനുസരിക്കയില്ല എന്ന് ശഠിക്കുവാൻ സഭാംഗങ്ങൾക്ക് സാധ്യമല്ല. ഞങ്ങൾ കർത്താവിനെ അനുസരിക്കുന്നു.

പാ. സ്തോത്രം. സ്തോത്രം. വളരെ സന്തോഷം. കുർബാന പഴയ സഭക്കാരുടെ ഒരു ആചാരം എന്നു മാത്രമേ ഞാൻ ധരിച്ചിരുന്നുള്ളു.ഇപ്പോഴാണ് അതിൻെറ സത്യവും ഘനവും ഗൗരവവും ആവശ്യവും വിശുദ്ധിയുമൊക്കെ മനസ്സിലാ

ക്കുന്നത്. വ്യക്തവും അനിഷേധ്യവുമായ വേദത്തെളിവുകളും ഉണ്ട്.

ശിശുസ്നാനം, കുമ്പസാരം, കുർബാന എല്ലാം വേദാനുസരണമുള്ള സത്യങ്ങളാണ്. രക്ഷയ്ക്കാവശ്യമാണെന്നും എനിക്ക് ബോദ്ധ്യമായിരിക്കുന്നു. പിന്നേ....ങ്അ....

അ. എന്താണ് പാസ്റ്ററേ. സംശയിക്കേണ്ട പറഞ്ഞാട്ടെ.

പാ. അല്ല....ഞാൻ ചിന്തിക്കയാണ് ....അടുത്ത ഞായറാഴ്ച....ഞാനുംകൂടെ പള്ളിയിൽ വരട്ടോ?

അ. വളരെ വളരെ സന്തോഷം. പാസ്റ്റർ വന്നാട്ടെ എല്ലാവർക്കും സന്തോഷമായിരിക്കും.

പാ. അതല്ലാ....സഭയിൽ ചേരുന്നതിന് ഞാൻ എന്തൊക്കെ ചെയ്യണം. അതാണ് ചോദിച്ചത്. സ്നാനപ്പെടണോ?

അ. പാസ്റ്റർ സ്നാനപ്പെട്ടതെവിടെയാണ്.

പാ. ഞാൻ മുമ്പ് യാക്കോബായക്കാരനായിരുന്നു, അവിടെ വേദപാഠം ഇല്ല, പ്രാർത്ഥനായോഗമില്ല. ആത്മീകമായ ഒരു കൂട്ടായ്മയുമില്ലായിരുന്നു. അപ്പോഴാണ് പെന്തക്കോസ്തുകാർ വന്ന് പാട്ടും പ്രാർത്ഥനയും കൂട്ടായ്മയോഗങ്ങളും തുടങ്ങിയത്. ഞാനതിൽ ചേർന്നു. സ്നാനപ്പെട്ടു. ആദ്യം യാക്കോബായ പള്ളിയിൽ എന്നെ സ്നാനപ്പെടുത്തിയതാണ്.

അ. അങ്ങനെയെങ്കിൽ ഇനി സ്നാനപ്പെടണ്ട. വി. സഭയിൽ സ്നാനപ്പെട്ടതാണല്ലോ. വിശ്വാസം ഏറ്റുപറഞ്ഞാൽ മതി. അത് അച്ചൻ ചൊല്ലിത്തരും.

പാ. എന്നെ ചേർക്കുന്നത് അച്ചന് സമ്മതമാകുമോ?

അ. നിശ്ചയമായും. ഞങ്ങളേക്കാറം സന്തോഷിക്കുന്നത് അച്ചനായിരിക്കും. അടുത്ത ഞായറാഴ്ചതന്നെ വരുവാൻ തീരുമാനിച്ചോ? എങ്കിൽ വിവരം അച്ചനെ നേരത്തെ ധരിപ്പിക്കണം.

പാ. അത്....അന്നാമ്മതന്നെ അച്ചനോട് പറഞ്ഞാൽ പോരേ?

അ. ഞാൻ ഇന്നുതന്നെ ബഹു. അച്ചനെ കണ്ട് പറയാം. ആ വിവരം നാളെ പാസ്റ്ററെ അറിയിക്കയും ചെയ്യാം. നമുക്കൊരുമിച്ച് ശനിയാഴ്ച അച്ചനെ കാണാം.

പാ. അതുമതി. വളരെ സന്തോഷം. എന്നാൽ ഞാൻ പോകട്ടെ അന്നാമ്മെ.

അ. ആകട്ടെ. പാസ്റ്ററെ. വളരെ സന്തോഷം.

മദ്ധ്യസ്ഥന്മാരാലുള്ള ഉപകാരസ്മരണയ്ക്ക്













അന്നമ്മ ജോർജ്.

# നാലാം സുവിശേഷത്തിലൂടെ ഒരു തീർത്ഥയാത്ര

(ii)

ഫാ. പി. ജോർജ്ജ് ഫിലിപ്പ് M. A.

## ക്രിസ്തുവിന്റെ നിത്യതയിലെ ജനനം

വി. മത്തായിയും വി. ലൂക്കോസും ക്രിസ്തുവിന്റെ ജഡധാരണം, ജനനം, ബാല്യം തുടങ്ങിയ ചരിത്രസംഭവങ്ങൾ വിവരിച്ചുകൊണ്ട് സുവിശേഷരചന ആരംഭിച്ചു. എന്നാൽ യോഹന്നാൻ ക്രിസ്തുവിന്റെ നിത്യമായ ജനനത്തെപ്പററി പറഞ്ഞുകൊണ്ടാണ് സുവിശേഷരചന ആരംഭിക്കുന്നത്. വി. മത്തായിക്കും, വി. മർക്കോസിനും, വി. ലൂക്കോസിനും സമവീക്ഷണമാണ്. അവരുടെ ലക്ഷ്യം, പുത്രൻതമ്പുരാന്റെ ജഡപ്രകാരമുള്ള ജനനം ഭൂമിയിൽ സംഭവിച്ചുകഴിഞ്ഞു എന്ന് സ്ഥാപിക്കുകയും അദ്ദേഹത്തിന്റെ പരസ്യശുശ്രൂഷയെയും ഉപദേശങ്ങളെയും വിശദീകരിക്കയുമാണ്, ചരിത്രപരമാണ് അവരുടെ സുവിശേഷങ്ങൾ.

വി. മത്തായി ഹേരോദാ രാജാവിന്റെയും, വി. ലൂക്കോസ് ഔഗുസ്തോസ് കൈസറിന്റെയും, വി. മർക്കോസ് യോഹന്നാൻ സ്നാപകന്റെയും കാലങ്ങളോട് — ചരിത്രത്തോട് — ബന്ധപ്പെടുത്തി അവരവരുടെ സുവിശേഷം ആരംഭിക്കുമ്പോൾ യോഹന്നാൻ അവയെല്ലാം പിന്തള്ളി കാലങ്ങൾക്കും സമയങ്ങൾക്കും അതീതമായ നിത്യതയിലേക്കു കയറുന്നു. ഈ ഭൗമികതലത്തിൽ നിലയുറപ്പിക്കാതെ അദ്ദേഹം നമ്മെ സ്വർഗ്ഗത്തിലേക്ക് — നിത്യതയിലേക്ക് ആനയിക്കുന്നു. (അതുകൊണ്ട് വി. യോഹന്നാൻ ക്രിസ്തുവിന്റെ പരസ്യശുശ്രൂഷയെ പരാമർശിക്കുന്നില്ല എന്നോ മററു സുവിശേഷകർ ക്രിസ്തുവിന്റെ നിത്യതയെ സ്പർശിക്കുന്നില്ല എന്നോ അർത്ഥമാക്കരുത്.)

## "വചനം ദൈവത്തോടുകൂടെ ആയിരുന്നു" വി. യോഹ. 1: 1b.

കഴിഞ്ഞ ലേഖനത്തിൽ 'ആദിയിൽ വചനമുണ്ടായിരുന്നു' എന്ന പ്രാരംഭവാക്യത്തിന്റെ ആശയം, വചനം നിത്യമാണ് എന്നതാണ് എന്നു നാം കണ്ടുകഴിഞ്ഞു. അപ്രകാരം നിത്യനായതുകൊണ്ട് ക്രിസ്തു ജനിച്ചവനല്ല എന്ന് സുവിശേഷകൻ ഭയപ്പെട്ടു. അതുകൊണ്ടാണ് ഉടനെ തന്നെ 'വചനം ദൈവത്തോടുകൂടെയായിരുന്നു' എന്നു പറഞ്ഞത്.

## വചനം പിതാവിനാൽ സൃഷ്ടിക്കപ്പെട്ടതല്ല

വചനം പിതാവിൽനിന്ന് ജനിച്ചതാണ്; പിതാവിനാൽ സൃഷ്ടിക്കപ്പെട്ടതല്ല. വചനം ദൈവത്താൽ സൃഷ്ടിക്കപ്പെട്ടതായിരുന്നെങ്കിൽ 'ആദിയിൽ ദൈവം വചനത്തെ സൃഷ്ടിച്ചു' എന്ന് സുവിശേഷകൻ പറയുമായിരുന്നു. താൻ ജനിച്ചവനാണ്, അഥവാ സാക്ഷാൽ ദൈവമാണ്, സൃഷ്ടിക്കപ്പെട്ടവനല്ല എന്ന് ക്രിസ്തു വ്യക്തമാക്കുന്നവയാണ് താഴെപ്പറയുന്ന വാക്യങ്ങൾ.

വി. യോഹ. 5: 17. 'എന്റെ പിതാവ് ഇന്നുവരെയും പ്രവർത്തിക്കുന്നു, ഞാനും പ്രവർത്തിക്കുന്നു എന്നു ഉത്തരം പറഞ്ഞു'.

# കുവൈററ് ഓർത്തഡോക്സ് സിറിയൻ ചർച്ച്

## പോസ്ററ് ബോക്സ് 5825 സഫാത്ത് - കുവൈററ്

കുവൈററ് ഇടവകയുടെ ചാരിററിഫണ്ടിൽനിന്ന് വിവാഹം / ചികിത്സ / ഭവനനിർമ്മാണം എന്നിങ്ങനെയുള്ള ആവശ്യങ്ങൾക്ക് സഹായം അർഹിക്കുന്നവരെ തെരഞ്ഞെടുക്കുന്നതിനായി സാധുക്കളായ മലങ്കര സഭാംഗങ്ങളിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ ക്രമമായും വിശദമായും രേഖപ്പെടുത്തിയിരിക്കണം.

1. അപേക്ഷകൻെറ പൂർണ്ണമായ പേരും മേൽവിലാസവും.
2. അപേക്ഷകൻെറ വയസ്സ്.
3. കുടുംബത്തിലെ ആകെ അംഗസംഖ്യ.
4. ആദായകരമായ തൊഴിലിൽ / ഉദ്യോഗത്തിൽ ഏർപ്പെട്ടിരിക്കുന്ന കുടുംബാംഗങ്ങളുടെ എണ്ണം.
5. കുടുംബത്തിലെ മൊത്തം വാർഷികവരുമാനം.
6. ഏത് ആവശ്യത്തിന് സഹായം അഭ്യർത്ഥിക്കുന്നു എന്നതിൻെറ വിശദവിവരം. വിദ്യാഭ്യാസത്തിനാണെങ്കിൽ പഠിക്കുന്ന വിദ്യാലയത്തിൽനിന്നുള്ള Course Certificate-ഉം അവസാനം വിജയിച്ച പരീക്ഷക്കു ലഭിച്ച മാർക്കിൻെറ attested copy-യും സ്വഭാവ സർട്ടിഫിക്കേററും.
7. ഇതേ ആവശ്യത്തിന് മററു ട്രസ്ററുകൾ / സംഘടനകൾ / വ്യക്തികൾ എന്നിവരിൽനിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടെങ്കിൽ അതിൻെറ വിശദ വിവരം.
8. അപേക്ഷകൻെറ ഇടവകയും ഭദ്രാസനവും.

അപേക്ഷയിലെ വസ്തുതകൾ പൂർണ്ണമായും സത്യമാണെന്ന് ഇടവക വികാരിയും ഇടവക ഭരണ സമിതിയിലെ ഓരോ അംഗവും സാക്ഷിപ്പെടുത്തിയിരിക്കണം.

അപേക്ഷകൾ ലഭിച്ചിരിക്കേണ്ട അവസാന തീയതി 1985 സെപ്ററംബർ 30.

അപൂർണ്ണമായതോ സത്യവിരുദ്ധമായ വിവരങ്ങൾ അടങ്ങിയതോ ആയ അപേക്ഷകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

ഒരു ഇടവകയിൽനിന്ന് ഒന്നിലധികം അപേക്ഷകൾ പരിഗണിക്കുവാൻ നിർവാഹമില്ലാത്തതിനാൽ ഏററവും അർഹരായവരെ മാത്രം ശുപാർശ ചെയ്യുവാൻ ഭരണസമിതി പ്രത്യേകം ശ്രദ്ധിക്കണമെന്ന് താല്പര്യപ്പെടുന്നു.

---

N. B. അപേക്ഷയുടെ ഒരു കോപ്പി The Manager, 'Malankara Sabha' Kottayam-38 എന്ന വിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണ്.

വി. യോഹ. 5: 21. 'പിതാവ് മരിച്ചവരെ ഉണർത്തി ജീവിപ്പിക്കുന്നതുപോലെ പുത്രനും താൻ ഇച്ഛിക്കുന്നവരെ ജീവിപ്പിക്കുന്നു'.

എപ്രകാരമാണോ, അപ്രകാരം എന്ന പ്രയോഗം പിതാവിൻെറയും പുത്രൻെറയും സമസാദൃശത്തെ സൂചിപ്പിക്കുന്നു.

വി. യോഹ. 8: 58. 'യേശു അവരോടു്: ആമേൻ, ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. അബ്രഹാം ജനിച്ചതിനുമുമ്പെ ഞാൻ ഉണ്ട് എന്നു പറഞ്ഞു'.

വി. യോഹ. 9: 35-37. 'അവനെ പുറത്താക്കി എന്ന് യേശു കേട്ടു; അവനെ കണ്ടപ്പോൾ: നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ എന്നു ചോദിച്ചു. അതിന് അവൻ, യജമാനനേ, അവൻ ആർ ആകുന്നു? ഞാൻ അവനിൽ വിശ്വസിക്കാം എന്ന് ഉത്തരം പറഞ്ഞു. യേശു അവനോട്: നീ അവനെ കണ്ടിട്ടുണ്ട്, നിന്നോടു സംസാരിക്കുന്നവൻ അവൻ തന്നെ എന്ന് പറഞ്ഞു'.

വി. യോഹ. 10: 30. 'ഞാനും പിതാവും ഒന്നാകുന്നു'.

വി. യോഹ. 14: 9. 'എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു'.

വി. യോഹ. 14: 11. 'ഞാൻ പിതാവിലും പിതാവ് എന്നിലും എന്ന് എന്നെ വിശ്വസിപ്പിൻ'.

പുത്രനും പിതാവും തമ്മിലുള്ള ബന്ധം ജന്യജനകഭാവമാണല്ലൊ. അതുകൊണ്ടാണ് മേല്പറഞ്ഞ വാക്യങ്ങൾ ക്രിസ്തു ജനിച്ചവനാണ് എന്ന് സൂചിപ്പിക്കുവാൻ ഉദ്ധരിച്ചത്.

'വചനം ദൈവത്തോടുകൂടെയായിരുന്നു' എന്നു പറഞ്ഞ് വി. യോഹന്നാൻ വചനത്തെ ദൈവവുമായി ബന്ധപ്പെടുത്തുന്നതിന് മറെറാരു കാരണവുമുണ്ട്. പിതാവിനെക്കുറിച്ചും, പിതാവിൽനിന്നു കേട്ടതുമായ കാര്യങ്ങളാണ് പുത്രനു പറയാനുള്ളത് എന്നതാണ് അത്.

'ഞാൻ പിതാവിനോടു കേട്ടതെല്ലാം നിങ്ങളോട് അറിയിച്ചതുകൊണ്ട്' വി. യോഹ. 15: 15.

### ജനിച്ചവനെങ്കിലും പ്രായക്കുറവുള്ളവനല്ല

പുത്രൻ പിതാവിൽനിന്ന് ജനിച്ചവൻ എങ്കിൽ പിതാവിനെക്കാൾ പ്രായക്കുറവുള്ളവനല്ലേ? ആരെങ്കിലും ഇങ്ങനെ ചോദിച്ചേക്കാം. പുറപ്പെടുന്നത് (ഏതോ അത്), ഏതിൽനിന്ന് പുറപ്പെടുന്നോ അതിനേക്കാൾ പിന്നീടുള്ളതായിരിക്കണ്ടേ?

സൂര്യനിൽനിന്നു പുറപ്പെടുന്ന പ്രകാശരശ്മികൾ സൂര്യനുശേഷം ഉണ്ടായതല്ലല്ലോ. രണ്ടും ഒരേസമയം ഉള്ളതാണ്. സൂര്യനുള്ളപ്പോൾതന്നെ സൂര്യപ്രകാശവുമുണ്ട്. അതുപോലെ പിതാവു മുൻപും പുത്രൻ പിന്നീടും ഉള്ളവനാണ് എന്നു പറയുവാൻ സാധിക്കയില്ല. യെശയ്യാവ് 43: 10.

'എനിക്കുമുമ്പേ ഒരു ദൈവം ഉണ്ടായിട്ടില്ല. എൻെറ ശേഷം ഉണ്ടാകുകയുമില്ല.'

പുത്രൻ പ്രായക്കുറവുള്ളവനായിരുന്നെങ്കിൽ 'എൻെറ ശേഷം ഉണ്ടാകുകയുമില്ല' എന്ന് പറയുകയില്ലായിരുന്നു. യെശയ്യാവ്. 44: 6. 'ഞാൻ ആദ്യനും അന്ത്യനുമാകുന്നു'.

### പിതാവിനോട്ട സഹനിത്യൻ

'ആദിയിൽ വചനമുണ്ടായിരുന്നു' എന്ന വാക്യം പുത്രൻെറ നിത്യതയെ കുറിക്കുന്നു. 'വചനം ദൈവത്തോടുകൂടെയായിരുന്നു' എന്ന വാക്യം ദൈവത്തോടുകൂടെയുള്ള പുത്രൻെറ സഹനിത്യതയെയും (co-eternity) കാണിക്കുന്നു. പിതാവ് വചനത്തോടുകൂടെ അല്ലാതെ സ്ഥിതിചെയ്തിരുന്നില്ല എന്നു ചുരുക്കം. പിതാവിനോട് സഹനിത്യനല്ലെ

# 'ഭിലായ് മിഷൻ'

## ഉത്തര ഇൻഡ്യയിൽ സഭാപ്രവർത്തനത്തിനും മിഷൻവേലയ്ക്കുംവേണ്ടി പരിശീലനകേന്ദ്രം

മിഷൻ ഡയറക്ടർ

ഒരു വ്യാഴവട്ടക്കാലം ആയി ഭിലായ് മിഷൻ സ്ഥാപിതമായിട്ട്. ആഗ്രഹിച്ചതുപോലെ അധികമായി പ്രവർത്തകരെ സജ്ജമാക്കുവാൻ മിഷനു സാധിക്കാത്തതിൽ ഖേദിക്കുന്നു. സഭയ്ക്ക് ഈ കാലഘട്ടം വളർച്ചയുടെ സമയമായിരുന്നുവെങ്കിലും മിഷൻ പ്രവർത്തനത്തിലുള്ള വളർച്ച അതിനനുസരണമായി ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. കുടുംബങ്ങളിലും ഇടവകകളിലും സഭയിലും മിഷൻ പ്രവർത്തനത്തിന് പ്രേരണയും ആഗ്രഹവും വളരുന്നതിന് ബോധപൂർവമായ പരിശ്രമമുണ്ടാകാതെ ഈ സ്ഥിതിക്ക് മാററമുണ്ടാകുക എളുപ്പമല്ല. ചില സഭകളിലെ ചില ഭദ്രാസനങ്ങളും, ദേശങ്ങളും മൽസരബുദ്ധിയോടുകൂടി സുവിശേഷ പ്രവർത്തകരെ ഉത്തര ഇൻഡ്യയിലേക്ക് അയച്ചുകൊണ്ടിരിക്കുന്നത് ഭാരതത്തിൽ സഭയുടെ ദൗത്യത്തെപ്പററി അവർക്കു ലഭിച്ചിട്ടുള്ള ശക്തമായ ധാരണയുടെ പ്രേരണാഫലമാണെന്നുള്ളതിന് സംശയമില്ല. നിർഭാഗ്യവശാൽ നമ്മുടെ സഭയിൽ അത്തരം പ്രേരണകൾ ലഭിപ്പാനുള്ള സംവിധാനങ്ങൾ അധികമില്ലെന്നുള്ളത് ഒരു കുറവു തന്നെയാണ്. ഒരു കുടുംബത്തിലെ ഒരംഗമെങ്കിലും സുവിശേഷവേലയ്ക്ക് പോകാൻ ഇടയായാൽ ആയത് കുടുംബത്തിന് അനുഗ്രഹവും സഭയ്ക്കു ശ്രേയസ്സുമാകുമെന്ന് ചിന്തിപ്പാൻ നമുക്കും കഴിവുണ്ടാകുമ്പോഴേ ഭാരതത്തോടു സഭയായി നമുക്കുള്ള ചുമതലകൾ നിർവഹിപ്പാൻ നമുക്കു സാധിക്കയുള്ളൂ. രണ്ടായിരക്കൊല്ലം മലയാളക്കരയിൽ പ്രവർത്തിച്ചിട്ടും ഇന്നും വല്ലതും ചെയ്യാൻ ആഗ്രഹിക്കുന്നവർ കേരളക്കരയിൽ തന്നെ ചെയ്യാൻ ആഗ്രഹിക്കുന്ന പ്രവണത കാണുമ്പോൾ നമ്മുടെ കൂപമണ്ഡൂക മനഃസ്ഥിതിയെപ്പററി അത്ഭുതം തോന്നുകയാണ്. വിദ്യാഭ്യാസകാലമത്രയും കേരളത്തിൽ ജീവിച്ചശേഷം ജോലിക്കുവേണ്ടിയാണെങ്കിൽ ലോകത്തിലെവിടെയും പോകാൻ വിഷമമില്ലാത്ത നമ്മുടെയാളുകൾക്ക് ആ മനോഭാവം സഭാപ്രവർത്തനത്തിനും മിഷൻ വേലയ്ക്കും വേണ്ടിയും സ്വാഭാവികമായി വരേണ്ടതാണെങ്കിലും അനുഭവം മറിച്ചാണ്. ആകയാൽ ഒരു പുതിയ പരീക്ഷണത്തിന് ഞങ്ങൾ ആഗ്രഹിക്കയാണ്. ഉത്തര ഭാരതത്തിൽ സഭാ പ്രവർത്തനത്തിനും മിഷൻ വേലയ്ക്കും വേണ്ടി ഏതാനും കുട്ടികളെ പഠിപ്പിക്കയും പരിശീലിപ്പിക്കുകയും ചെയ്യുക എന്നതാണ് ആ പദ്ധതി. കെ. ജി. ക്ലാസ്സു മുതൽ ഡിഗ്രി ക്ലാസ്സു വരെ ഇംഗ്ലീഷ് മീഡിയത്തിലുള്ള മികച്ച

---

കിൽ പുത്രന് ആദി — ആരംഭം ഉണ്ടെന്നു വരും. ചുരുക്കത്തിൽ പിതാവിൽനിന്ന് ആരംഭമില്ലാതെ ജനിച്ചവനാണ് പുത്രൻ. 'വചനം ദൈവമായിരുന്നു' (വി. യോഹ. 1: 1) എന്ന വാക്യത്തിലൂടെ പുത്രന്റെ ദൈവത്വത്തിന് യാതൊരു കുറവും ഊനവും ഇല്ല എന്നും വ്യക്തമാണ്.

—○—

വിദ്യാഭ്യാസ സ്ഥാപനം ഇപ്പോഠം മിഷന് ഉള്ളതിനാൽ സമർത്ഥരായ കുട്ടികഠക്ക് കെ. ജി. ക്ലാസ്സിൽ ചേർന്നു കഴിഞ്ഞാൽ ഡിഗ്രി സമ്പാദിക്കുന്നതുവരെ തുടർച്ചയായി ഇവിടെത്തന്നെ പഠിക്കാൻ സാധിക്കും. സ്ക്കൂളിൽ ചേരുവാൻ പ്രായമായ ഏതാനും കുട്ടികഠക്ക് ഇക്കൊല്ലം തന്നെ പ്രവേശനം നൽകുവാൻ ആഗ്രഹിക്കുന്നു. പല മാതാപിതാക്കളും അവരുടെ കുട്ടികളെ ദൈവവേലയ്ക്കു വിടുവാൻ ആഗ്രഹിച്ചിട്ട് വിദ്യാഭ്യാസം കഴിയുമ്പോഠം അവർ മററു വഴികളിലേക്ക് തിരിഞ്ഞു പോകുന്നതായി പരാതിപ്പെടാറുണ്ട്. ആഗ്രഹമുള്ള മാതാപിതാക്കഠം ചെറുപ്രായത്തിലേ കുഞ്ഞുങ്ങളെ വിട്ടുതരുവാൻ ഞങ്ങഠം ആവശ്യപ്പെടുകയാണ്. കുഞ്ഞുങ്ങളുടെ പരിരക്ഷണം പൂർണ്ണമായും മിഷൻ വഹിക്കുന്നതാണ്. സാമ്പത്തിക പരാധീനതകഠംകൊണ്ട് നല്ല വിദ്യാഭ്യാസം കൊടുക്കുവാൻ ബുദ്ധിമുട്ടുന്ന മാതാപിതാക്കഠം സഭാ സേവനത്തിനുവേണ്ടി കുഞ്ഞുങ്ങളെ അയയ്ക്കാൻ താല്പര്യപ്പെടുന്നു എങ്കിൽ അവരെയും സ്വാഗതം ചെയ്യുന്നു. സഭാമാസിക വായിക്കുന്നവർ അധികമുണ്ടാവുകയില്ല എന്നതിനാൽ ഇടവക വികാരിമാർ തങ്ങളുടെ ഇടവകയിൽനിന്നും സമർത്ഥരായ ഏതാനും കുട്ടികളെ കണ്ടുപിടിക്കയും അവരുടെ മാതാപിതാക്കളുടെ സമ്മതം സമ്പാദിച്ച് കുട്ടികളെ അയച്ചു തരുന്നതിൽ സഹായിക്കുകയും ചെയ്താൽ ഉപകാരമായിരുന്നു. നമ്മുടെ സഭ എക്കാലവും മലയാളക്കരയിലെ സഭ

# സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1) നമ്മുടെ കർത്താവിനെ എത്ര പ്രവശ്യം തൈലം പൂശി?

മാത്യു വറുഗീസ്, ചെങ്ങരൂർ.

നമ്മുടെ കർത്താവിന്റെ കാലത്ത് പല സ്ത്രീകളും ഭക്തിപ്രകടനമായി തൈലം പൂശുന്ന പതിവുണ്ടായിരുന്നു. ബഥാന്യയിലെ മറിയയും മഗ്ദലക്കാരി മറിയയും തൈലം പൂശിയത് വ്യക്തമായി കാണാം. പാപിനിയായ സ്ത്രീ മൂന്നാമത് ഒരാൾ ആയിരിക്കാനും സാദ്ധ്യതയുണ്ട്. പണ്ഡിതരുടെ ഇടയിൽ ഈ തർക്കം തീർന്നിട്ടില്ല. നമ്മുടെ വിശ്വാസത്തിന് ഇതിന്റെ എണ്ണം അത്യാവശ്യമല്ലല്ലൊ.

2. 'മശിഹാ മഹാപാപിയായ എന്നോടു കരുണയുണ്ടാകണമെ' എന്ന വാചകം നമസ്ക്കാരപ്പുസ്തകത്തിന്റെ പുതിയ പതിപ്പുകളിൽനിന്ന് എടുത്തുകളയാൻ കാരണമെന്ത്. (Do)

ഈ പ്രാർത്ഥന എല്ലാ ഓർത്തഡോക്സു സഭകളിലും ഉള്ളതും Mount Athos-ലെ സന്യാസിമാർ ഓരോ ശ്വാസവും ഉൾവലിക്കുമ്പോൾ 'യേശുമശിഹാ, ദൈവപുത്രാ' എന്നും, ശ്വാസം വിടുമ്പോൾ 'മഹാപാപിയായ എന്നോടു കരുണയുണ്ടാകണമെ' എന്നും പ്രാർത്ഥിക്കുന്നതും ആണ്. ഇതൊരു മന:പ്രാർത്ഥനയാണ്. അത് നടക്കുമ്പോഴും എപ്പോഴും

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Lizy Varughese.

യായിക്കഴിഞ്ഞാൽ പോരാ. ഒരു അഖില ഭാരത വീക്ഷണത്തോടുകൂടിയ സഭയായി നാം ചിന്തിക്കയും പ്രവർത്തിക്കയും ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഞങ്ങളുടെ എളിയ പ്രവർത്തനങ്ങൾക്ക് എല്ലാവരുടെയും പ്രാർത്ഥനയും സഹായങ്ങളും അഭ്യർത്ഥിക്കുന്നു. കുട്ടികളെ അയയ്ക്കാൻ ആഗ്രഹിക്കുന്നവർ വിശദ വിവരങ്ങൾ കാണിച്ച് Director, St. Thomas Ashram, P.O. Box 24, Bhilai, Durg Dst. M. P. എന്ന വിലാസത്തിൽ എഴുതുക.

—0—

പ്രാർത്ഥിക്കുന്നതു നല്ലതാണ്. നമസ്ക്കാരപുസ്തകങ്ങളിലെല്ലാം പല ഭാഗങ്ങളിലും 'ഞങ്ങളുടെ കർത്താവെ, ഞങ്ങളോടു കരുണയുണ്ടാകണമെ' എന്ന പ്രാർത്ഥന ആവർത്തിച്ചാവർത്തിച്ചു ചൊല്ലുന്നതിന് ഏർപ്പെടുത്തിയിട്ടുണ്ട്.

3) ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു എന്ന പ്രാർത്ഥനയുടെ ഉൽഭവം എവിടെ? (Do)

നമ്മുടെ കർത്താവിൻെറ കബറടക്കസമയത്ത് ദൈവമേ നീ പരിശുദ്ധനാകുന്നു. ബലവാനേ നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു എന്നു മാലാഖമാരും 'ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ, ഞങ്ങളോടു കരുണ ചെയ്യണമെ' എന്നു നീക്കോദിമോസും അരിമത്യയിലെ ജോസഫും പ്രാർത്ഥിച്ചതാണ് കൗമായുടെ ആരംഭം എന്നു പറയാറുണ്ട്. വളരെ അർത്ഥവത്തായ ഒരു വ്യാഖ്യാനമാണ് അത്. ഇതൊന്നും ശാസ്ത്രീയമായി തെളിയിക്കാവുന്നതോ തെളിയിക്കേണ്ടയാവശ്യമുള്ളതോ അല്ല. വിശ്വാസികളുടെ ആത്മിക ഉൾക്കാഴ്ച ഇവിടെവേണം.

4) ചില സിദ്ധൻമാർ ഇന്ന് പലരേയും ആകർഷിക്കുന്നതെന്ത്? (Do)

ദൈവത്തെ മറന്ന് മററ് അത്താണികളിലേക്കു മനുഷ്യർ പോകുന്നെങ്കിൽ അത് സഭയുടെ പരാജയമാണ്. ദൈവത്തെ പരമാനന്ദമാക്കിയവരാരും മദ്യത്തിലേക്കോ, മയക്കുമരുന്നിലേക്കോ, സിദ്ധൻമാരിലേക്കോ പോകയില്ല. മശിഹാ ഇവിടെയാണ് അവിടെയാണ് എന്നു പറയുന്നവരെക്കുറിച്ചു പുതിയ നിയമം മുന്നറിയിപ്പു തന്നിരിക്കുന്നത് കള്ളമശിഹാമാരിലേക്കു തിരിയാതിരിക്കാനാണ് (മത്താ. 24: 5, മർക്കോ. 13:6, ലൂ. 21: 8). സകലത്തിനും മതിയായ ക്രിസ്തുവിനെ വി. കുർബാനയിൽ കാണുവാനും അനുഭവിക്കുവാനും ജീവിതത്തിൽ സാക്ഷിപ്പാനും സഭാംഗങ്ങളെ നയിച്ചാൽ മനഃസമാധാനത്തിനായി ഇങ്ങനെ പരക്കംപായുകയില്ല. ഇങ്ങനെയുള്ള പിതാക്കൻമാരുടെ മദ്ധ്യസ്ഥത വിലപ്പെട്ടതാണ്. ക്രിസ്തീയ കൂട്ടായ്മ ഓരോ ഇടവകയിലും ആത്മനിറവിൽ നടത്തുവാൻ വൈദികർ ഉത്സാഹിക്കണം.

5) കാലസമ്പൂർണ്ണതയിൽ മനുഷ്യാവതാരം എന്ന തത്വത്തിൽ എങ്ങനെ കാലസമ്പൂർണ്ണത കണക്കാക്കി?

ഈ. ററി. ശമുവേൽ ദുർഗ്ഗാപ്പൂർ

കാലത്തിന് ഗ്രീക്കിൽ കൈറോസ് എന്നും ക്രോണോസ് എന്നും രണ്ടു വാക്കുകൾ ഉണ്ട്. Chronological Time ആണ് ക്രോണോസ്. കാലസമ്പൂർണ്ണത അഥവാ ചരിത്രത്തെ തിരിച്ചുവിടുന്ന പ്രത്യേക കാലം ആണ് കൈറോസ്. ബി.സി. യെ., എ.ഡി.യായി തിരിച്ചുവിട്ട കാലസമ്പൂർണ്ണതയിലാണ് കന്യക ഗർഭിണിയായി ഇമ്മാനുവേലിനെ പ്രസവിച്ച ദൈവത്തിൻെറ മനുഷ്യാവതാരം. അത് ദൈവത്തിൻെറ മാത്രമായ കണക്കാകയാൽ നമുക്കു തിട്ടപ്പെടുത്താൻ മാർഗ്ഗമില്ല. സർവജ്ഞനായ ദൈവം മാത്രമറിയുന്ന അനേക രഹസ്യങ്ങളിൽ ഒന്നാണ് അത്.

6) ദൈവത്തിൻെറ മുൻനിർണ്ണയം ആദാമിൻെറ വീഴ്ചയ്ക്കു ശേഷമോ, അതിനു മുമ്പോ? (Do)

നിത്യത മുഴുവൻ ഒരു വെള്ളക്കടലാസുപോലെ എപ്പോഴും കാണുന്ന ദൈവത്തിന് മുമ്പും പിമ്പും വർത്തമാനകാലമാണ്. അതിനാൽ മുന്നറിഞ്ഞവരെ മുൻനിർണ്ണയിച്ചു (റോമ. 8: 29, 30; എഫെ. 1: 1-4) എന്നതെല്ലാം മാനുഷികഭാഷയിൽ ദൈവരഹസ്യം പറഞ്ഞിരിക്കുകയാണ്. നിത്യതയിൽ മാത്രമേ ഇന്നു കണ്ണാടിയിൽ

കടമൊഴിയായികാണുന്ന ദൈവത്തെ മുഖാമുഖമായി കണ്ട് സംശയം അവസാനിക്കൂ.

7) ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യരും ദൈവപുത്രരല്ലേ ?

(Do)

ജനിച്ചവനും സൃഷ്ടിയല്ലാത്തവനുമായ യേശുക്രിസ്തുവിനെപ്പോലെ നിത്യപുത്രരല്ല. സൃഷ്ടിക്കപ്പെട്ട പുത്രർ ക്രിസ്തുവിൽനിന്നും, ക്രിസ്തുവിനാലും, ക്രിസ്തുവിലേക്കും ആകുന്നു (കൊലോ. 1: 15, 16). യേശുകിസ്തു ആദ്യന്തവിഹീനനും, അൽഫായും ഒമേഗായും ആകുന്നു. നാം ദൈവീകരിക്കപ്പെട്ടു ദൈവപുത്രരായിത്തീരുവാൻ ദൈവപുത്രൻ മനുഷ്യനായി. ക്രിസ്തു പാപരഹിതനാണ്. നാം മുടിയൻപുത്രൻമാരായവരാകയാൽ ക്രിസ്തുവിൽകൂടി പിതാവിനാൽ ദത്തെടുക്കപ്പെടേണ്ടവരാണ്. ഈ രണ്ട് അർത്ഥത്തിൽ ആ വാക്കു ഗ്രഹിക്കണം.

8. യേശുക്രിസ്തു രണ്ടാം ആദാമെങ്കിൽ ആദാം ഒന്നാം ക്രിസ്തുവാകയില്ലേ?

(Do)

ആകണമെന്നില്ല. ആദാം ഒന്നാം ക്രിസ്തുവായിരുന്നു എങ്കിൽ പരീക്ഷിക്കപ്പെട്ടപ്പോൾ വീഴുകയില്ലായിരുന്നു. ഒന്നാം ആദാമിനെ സൃഷ്ടിച്ച വചനമായ ദൈവമാണ് ക്രിസ്തു. (യോഹ. 1:1–3; എബ്രാ. 1:1–4)

9. ജലപ്രളയത്തിൽ ജലജീവികൾ മരിച്ചില്ലേ ? (Do)

മരിച്ചു എന്ന് വേദമോ യുക്തിയോ പറയുന്നില്ല. ഉല്പ. 1–11 വരെ അദ്ധ്യായങ്ങൾ Pre-history യാണ്. ആക്ഷരികമായി വ്യാഖ്യാനിക്കാനല്ല ദൈവസൃഷ്ടി. വീഴ്ച, വീണ്ടെടുപ്പ് മുതലായ ദൈവശാസ്ത്ര വിഷയങ്ങൾ പഠിപ്പിക്കുവാനാണ്.

10. അററാത്തു പർവതം എവിടെ ?

(Do)

സോവിയററ് അർമീനിയായിലാണ്. അവിടെ പല ഗവേഷണങ്ങൾ നടന്നിട്ടുണ്ട്. ഇപ്പോൾ Radar ഉപയോഗിച്ച് ഒരു ഭൂഗർഭ ശാസ്ത്രജ്ഞൻ പെട്ടകത്തിന്റെ സ്ഥലം തിട്ടപ്പെടുത്തിപ്പറയുന്നുണ്ട്. വീണ്ടും excavations നടന്നേക്കും.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




മനോജ് ജോയി, തുമ്പമൺ.




കുര്യൻ.




തോമസ്, ആനി, മഞ്ചു, & സഞ്ചു.

# മലങ്കര നസ്രാണികളും ജാതിത്തലവന്മാരും

## മഹാനായ ഒന്നാം മാർ തോമ്മാ (തുടർച്ച)

### ഗാർഷ്യായുടെ ഭരണം

ഗാർഷ്യാ മെത്രാന്റെ ഭരണം ബ്രിട്ടോയെപ്പോലെ തോമ്മാ അർക്കദിയാക്കോനോട് ആലോചിച്ചുകൊണ്ടല്ലായിരുന്നു. തനി പാശ്ചാത്യമായായിരുന്നു തന്റെ ഭരണമുറകൾ. മറ്റൊരു സംസ്കാരത്തിലുള്ള ജനത-വളരെ കാലം മുതൽക്കുതന്നെ കൽദായ സഭാനിയമങ്ങൾ പാലിച്ചുവന്നിരുന്ന ആരാധകർ–ഉൾപ്പെട്ടതാണ് മലങ്കരസഭ, എന്ന വിചാരം ലേശവുമില്ലാതെയാണ് ഗാർഷ്യാ നീങ്ങിയത്. (The troubled days of Garicia. p. 21.) അർക്കദിയാക്കോന്റെ ആലോചന കേട്ടാൽ താൻ പാപം ചെയ്യുന്നു കുറ്റക്കാരനാകും, തന്റെ രക്തം ചൊരിയപ്പെട്ടാലും, കൊല ചെയ്യപ്പെട്ടാലും താനതിന് തയ്യാറില്ലായിരുന്നു എന്നായിരുന്നു ഗാർഷ്യാ പറഞ്ഞിരുന്നത്.

കടകവിരുദ്ധ സ്വഭാവക്കാരായ രണ്ട് സ്ഥാനികളായിരുന്നു ഗാർഷ്യായും തോമ്മാ അർക്കദിയാക്കോനും. അവർ തമ്മിൽ ഇടയാതെ സാധ്യമല്ലല്ലോ! ഗാർഷ്യാ വ്യക്തിപരമായി സൽസ്വഭാവിയായിരുന്നു. എന്നാൽ മറ്റുള്ളവരുടെ നേർക്ക് കർക്കശനും, കഠിനഹൃദയനും, പകയുള്ളവനുമായിരുന്നു. ibid p. 23.

ഗാർഷ്യാ സ്ഥാനത്തു കയറിയ ഉടനെ, അദ്ദേഹത്തെ മെത്രാപ്പോലീത്താ ആയി അംഗീകരിച്ചുകൊണ്ട് ഒപ്പും മുദ്രയുംവച്ച് പ്രമാണം തരണമെങ്കിൽ തന്റെ മുൻഗാമിക്ക് ഗാർഷ്യാ കൊടുത്ത അധികാര ഉടമ്പടിയിൽ ഗാർഷ്യായും ഒപ്പു കുത്തണമെന്ന് അർക്കദിയാക്കോൻ നിബന്ധന പുറപ്പെടുവിച്ചു. ഗാർഷ്യാ വഴങ്ങിയില്ല. 3 ദിവസത്തേക്ക് അർക്കദിയാക്കോൻ അങ്ങോട്ടടുത്തില്ല. പിന്നെ ഫാ. മജസ്ട്രിസ് അനുനയത്തിൽ അർക്കദിയാക്കോനെ വഴക്കിയെടുത്തു. അത് അർക്കദിയാക്കോന്റെ തന്ത്രപരമായ ഒരു നീക്കമായിരുന്നു. അല്ലാതെ അദ്ദേഹത്തിന്റെ അവകാശവാദങ്ങൾ ഉപേക്ഷിക്കുന്നതിന് ഒരു കാരണവശാലും മനസാകുന്നതിനല്ലായിരുന്നു. ഗാർഷ്യാ വഴങ്ങുമെന്നും ഓർത്തു. ഒന്നും നടന്നില്ല.

അർക്കദിയാക്കോൻ കൊച്ചി, കടുത്തുരുത്തി (വടക്കുംകൂർ) രാജാക്കന്മാരെ കണ്ട് ഗാർഷ്യാ തങ്ങളുടെ നാട്ടിൽ കടക്കരുതെന്ന് കല്പന പുറപ്പെടുവിപ്പിച്ചു. ഗാർഷ്യായുടെ പക്കൽ 50000 സ്വർണ്ണനാണയം മുൻഗാമിയുടെ വകയായിട്ടുണ്ട്. അതിൽനിന്ന് കുറെ മരണനികുതിയായി വാങ്ങാമെന്നും പറഞ്ഞു. (അന്ന് മരണനികുതിയുണ്ടായിരുന്നോ ? ലേഖകൻ) നസ്രാണികളും കത്തനാരന്മാരും മെത്രാനെ കാണുവാൻ ചെല്ലരുതെന്ന് അർക്കദിയാക്കോനും കല്പന പുറപ്പെടുവിച്ചു. സാമൂതിരി പടയ്ക്ക് വരുന്നതിനാൽ പറങ്കി നാവികപ്പട കൊച്ചിയിൽ അല്പം താമസിക്കുവാൻ ഗാർഷ്യാ ശുപാർശ ചെയ്യണമെന്ന് കൊച്ചി രാജാവ് പറഞ്ഞു. ഗാർഷ്യാ വടക്കുംകൂറിനെയും കണ്ട് അർക്കദിയാക്കോൻ രണ്ടു രാജ്യത്തും കയറരുതെന്ന് വിലക്കു പുറപ്പെടുവിച്ചു. ibid p. 24.

---

**ജേക്കബ് തോമസ്, നട്ടവിലേക്കര**

---

അർക്കദിയാക്കോൻ അന്ന് കോഴ കൊടുക്കേണ്ടിയിരുന്നു എന്നു കരുതുവാൻ സാദ്ധ്യമല്ല. കാരണം യോദ്ധാക്കളുടെ തലവന് സഹായം വേണ്ട രാജാക്കന്മാർ കോഴ കൊടുക്കയോ വാങ്ങുമോ ? അവിശ്വസനീയം. അന്ന് നസ്രാണി ഒറ്റ ജാതി, പിൽക്കാലത്തെപ്പോലെയോ ഇക്കാലത്തെപ്പോലെയോ കപ്പിയാരോടോ, കത്തനാരന്മാരോടോ, കൈക്കാരൻ പള്ളിക്കുടിശ്ശിക ചോദിച്ചതിനെ പിണങ്ങി മറുപക്ഷം ചേരുവാൻ ആർക്കും ഇടമില്ലായിരുന്നതിനാൽ അർക്കദിയാക്കോന് അന്ന് സകല ഉന്നതസ്ഥാനവും വിലയും നിലയും ഉണ്ടായിരുന്നു. അർക്കദിയാക്കോന്റെ ഈ നടപടിമൂലം ഗാർഷ്യാ പിഴകെട്ടി എന്നതിന് ഉപശാന്തിയായി അർക്കദിയാക്കോന് ഒരു 'നാട്ടുവിലക്കും' അങ്ങ് എഴുതിച്ചേർത്തു.

# സെൻറ് തോമസ് ഓർത്തഡോക്സ് പാരീഷ്

## ദോഹാ

## 1985–ലെ ജീവകാരുണ്യ പ്രവർത്തനങ്ങൾ

| | | | |
|---|---|---|---|
| 1. | ഭവനനിർമ്മാണസഹായനിധി | Rs. | 5000 |
| 2. | വിവാഹസഹായനിധി | ,, | 4000 |
| 3. | തയ്യൽ മെഷീൻ | ,, | 1500 |
| 4. | ആടുമാടുകളെ വാങ്ങുന്നതിന് | ,, | 1500 |
| 5. | ബാലഭവനങ്ങളിലെ കുട്ടികൾക്ക് (ആളൊന്നിന്) | ,, | 1500 |
| 6. | കോളജ് വിദ്യാർത്ഥികൾക്ക് ഫീസിനത്തിൽ | ,, | 1000 |
| 7. | സാധുകുടുംബത്തിന് വസ്ത്രദാനം | ,, | 750 |
| 8. | ആതുരസഹായനിധി | ,, | 500 |
| 9. | ഹൈസ്ക്കൂൾ വിദ്യാർത്ഥികൾക്ക് പാഠപുസ്തകങ്ങൾ വാങ്ങുന്നതിന് | ,, | 250 |
| 10. | ബൈബിൾ, കുർബാനക്രമം, പ്രാർത്ഥനാപുസ്തകം ഇവ വാങ്ങുന്നതിന് (വ്യക്തികൾക്കോ, സംഘടനകൾക്കോ) | ,, | 200 |

അപേക്ഷകർ ഏത് ജാതിമതവിഭാഗത്തിൽപ്പെട്ടവരായിരുന്നാലും അതാത് സ്ഥലത്തെ ഓർത്തഡോക്സ് ഇടവക വികാരിയുടേയും മാനേജിങ്ങ് കമ്മിററിയുടെയും ശുപാർശക്കത്തോടുകൂടി അർഹത തെളിയിക്കുന്ന വിശദാംശങ്ങൾ പൂർണ്ണമായി രേഖപ്പെടുത്തി താഴെക്കാണുന്ന വിലാസത്തിൽ 1985 ആഗസ്ററ് 31–ന് മുമ്പ് ലഭിക്കത്തക്കവണ്ണം അപേക്ഷിക്കുക.

സെക്രട്ടറി, P. O. Box 2733, Doha - Qatar
Arabian Gulf.

N. B. അപേക്ഷയുടെ കോപ്പി മാനേജർ, മലങ്കരസഭ കോട്ടയം–38 എന്ന മേൽവിലാസത്തിലും അയച്ചിരിക്കണം.

# സുവിശേഷ പരിശീലനക്യാമ്പ്

മാവേലിക്കര സെൻറ് പോൾസ് മിഷൻ പരിശീലനകേന്ദ്രത്തിൽവച്ച് സമ്മർ വെക്കേഷൻ ബൈബിൾ ക്ളാസ്സിൻെറ 31–ാമതു സെഷൻ ഈ വർഷം മെയ് 12 മുതൽ 26 വരെ നടന്നു.

ക്ളാസ്സിൽ ആദ്യവസാനം നൂറോളം വിദ്യാർത്ഥികൾ പങ്കെടുത്തു. ഇതിൽ സംബന്ധിച്ച വിദ്യാർത്ഥികൾക്ക് മിഷൻ പരിശീലനകേന്ദ്രത്തിലെ 15 ദിവസത്തെ ജീവിതം പുതുമയുടെ അനുഭവം ആയിരുന്നു. ജീവിതത്തിൽ പുതിയ പാതകൾ വെട്ടിത്തുറക്കുവാനും ലക്ഷ്യബോധത്തോടെ ജീവിക്കുവാനും ഉള്ള ഉറച്ച തീരുമാനങ്ങളുടെ ദിവസങ്ങളായിരുന്നു മിഷൻ പരിശീലനകേന്ദ്രത്തിൽ അവർ ഓരോ ദിവസവും ചെലവഴിച്ചു.

നമ്മുടെ വൈദികസെമിനാരിയിലും ആശ്രമങ്ങളിലും സഭയുടെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുന്ന സുവിശേഷസംഘടനകൾക്കും അനേകരെ ദാനംചെയ്യുവാൻ ഈ പരിശീലനകേന്ദ്രം സഹായിച്ചുകൊണ്ടാണിരിക്കുന്നത്.

ദൈവശാസ്ത്രം, പ്രേക്ഷിതവേല സഭാചരിത്രത്തിൽ, സഭയും കൂദാശകളും, സഭാപിതാക്കൻമാർ, മററു മതങ്ങൾ, പഴയനിയമം, സഭാചരിത്രം, ആധുനിക മതപ്രസ്ഥാനങ്ങൾ, പാസ്റററൽ കൗൺസിലിങ്ങ്, ഇസ്ളാമും ക്രിസ്തുമതവും തുടങ്ങിയ വിവിധ വിഷയങ്ങൾക്കു സഭയിലെ പ്രമുഖരായ അദ്ധ്യാപകർ ക്ളാസ്സെടുത്തു. ഭവനസന്ദർശനം, ആശുപത്രി സന്ദർശനം, പരസ്യസുവിശേഷയോഗം എന്നിവകളും നടത്തുകയുണ്ടായി. ക്ളാസ്സുകളുടെ അവസാനം നടന്ന ഉപവാസവും, അഭിവന്ദ്യ മിലിത്തിയോസ് എപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിൽ നടന്ന ധ്യാനവും ക്ളാസ്സിൽ സംബന്ധിച്ച വിദ്യാർത്ഥികളിൽ അനേകർക്കും പുതിയ അനുഭവമായിരുന്നു.

ഓരോ ദിവസവും ക്ളാസ്സുകൾക്കുശേഷം ചർച്ചകളും നടത്തുകയുണ്ടായി. മിഷൻ എന്ന വാക്കുകൊണ്ടു അർത്ഥമാക്കുന്നത് മനുഷ്യ

---

അങ്ങിനെ ഭരണത്തിൽ കയറിയ നാലാമൂതൽ അടുത്ത വർഷങ്ങൾ ഇങ്ങനെ അർക്കദിയാക്കോനുമായി ഉരസിതന്നെ മെത്രാൻ കഴിഞ്ഞു. 1658–ൽ അങ്കമാലി മെത്രാസന ദേവാലയത്തിലെത്തിയ അർക്കദിയാക്കോൻ അവിടത്തെ ദയറാവാസികളിൽ ചിലരെ കൂട്ടി ഖജനാവ് തുറന്ന് പണം എടുത്തു. (ഈ ദയറായക്കാർ സ്ഥലത്തെ നസ്രാണികളിൽ ചിലരുമായി വഴക്കിലായിരുന്നു.) അർക്കദിയാക്കോൻ ദയറായക്കാരുടെ പക്ഷം ചേർന്നു എന്നാണ് ഈ രേഖയിൽ. (ലേഖകൻ) മെത്രാനെ അനുകൂലിച്ച ചിലർ അതിനെ എതിർത്തു. മുൻകാലങ്ങൾ തുടങ്ങി മെത്രാസനദേവാലയ ഖജനാവ് അർക്കദിയാക്കോൻെറ അധികാരത്തിലായിരുന്നു. അതിനു് ഗാർഷ്യാ വിരോധം പറഞ്ഞിരിക്കണം. തടയുന്നതിനെ ഉടനടി ലംഘിക്കുക എന്നതായിരുന്നു തോമ്മാ ന്യായാധിപൻെറ പ്രവർത്തനരീതി.

---

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്






താമസിച്ചതിൽ ക്ഷമാപണം
ഒരു വിശ്വാസി, ചൂരം, കോട്ടയം.

# യുവജനപ്രസ്ഥാനം വാർഷിക കോൺഫറൻസ്

യുവജനപ്രസ്ഥാനത്തിന്റെ 49-ാമത് കോൺഫ്രൻസ് ശാസ്താംകോട്ട ഫാ. സി. റ്റി. ഈപ്പൻ ഹൈസ്ക്കൂളിൽവച്ച് മെയ് 31, ജൂൺ 1,2 (വെള്ളി, ശനി, ഞായർ) എന്നീ ദിവസങ്ങളിൽ നടത്തപ്പെട്ടു.

അസമാധാനത്തിന്റെയും കലഹത്തിന്റെയും ഒരു കാലഘട്ടത്തിൽ-യുവാക്കൾ മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും അടിമകളായി കഴിയുന്ന ഒരു കാലഘട്ടത്തിൽ-യുവാക്കളെ ആത്മീകപ്രചോദനം നേടിക്കൊടുക്കുവാൻ സഹായിക്കുന്ന പ്രസ്ഥാനത്തിന്റെ വാർഷിക കോൺഫ്രൻസ് വളരെ വിജയപ്രദമായിരുന്നു.

ശുദ്ധജല തടാകമെന്ന നിലയിലും പ്രകൃതിരമണീയതയിലും പ്രശസ്തിയാർജ്ജിച്ച ശാസ്താംകോട്ടയിലെ കായൽതീരത്ത് സ്ഥിതിചെയ്യുന്ന ഫാ. സി. റ്റി. ഈപ്പൻ ഹൈസ്കൂളിൽവച്ച് നടത്തപ്പെട്ട പ്രസ്തുത കോൺഫ്രൻസിൽ 550-ഓളം അംഗങ്ങൾ പങ്കെടുത്തു.

വെള്ളിയാഴ്ച 3. 30-ന് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ച യോഗത്തിൽവച്ച് പരിശുദ്ധ കാതോലിക്കാബാവാ കോൺഫ്രൻസ് ഉദ്ഘാടനംചെയ്തു. അതോടൊപ്പം അഭിനവ മെത്രാപ്പോലീത്തന്മാർക്ക് സ്വീകരണവും നൽകി. അഭിനവ മെത്രാപ്പോലീത്തന്മാർക്ക് ആശംസകൾ അർപ്പിച്ചുകൊണ്ട് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ, ഫാ. അലക്സ് കുരംപിൽ എന്നിവർ പ്രസംഗിച്ചു. സ്വീകരണങ്ങൾക്കു മറുപടി പറ

ന്റെ സാമ്പത്തികവും സാമൂഹികവും ധാർമ്മികവും ആയ വിമോചനമാണെന്നും മിഷൻവർക്ക് എന്നത് യേശുക്രിസ്തുവിൽ അധിഷ്ഠിതമായ പൂർണ്ണസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള വിമോചനസമരങ്ങളാണെന്നും ആയിരുന്നു ചർച്ചകളിൽനിന്നും ഉരുത്തിരിഞ്ഞ പ്രധാന ആശയങ്ങൾ.

നമ്മുടെ സഭ ആധുനിക ഭാരതത്തിൽ ആർഷഭാരതപൈതൃകം ഉൾക്കൊണ്ടുകൊണ്ട് ഒരു ഇൻഡ്യൻ ഓർത്തഡോക്സ് സഭയായി നിലകൊള്ളേണ്ടതിന്റെ ആവശ്യകത കാലഘട്ടത്തിന് അനുസൃതമാണെന്നും ഭാരതത്തിന്റെ സുവിശേഷീകരണത്തിന് ഇത് അത്യന്താപേക്ഷിതങ്ങളാണെന്നും ചർച്ചകളിൽനിന്നും വ്യക്തമായിരുന്നു.

അന്താരാഷ്ട്രയുവജനവർഷത്തിൽ ഓർത്തഡോക്സ് യുവാക്കൾ എപ്രകാരം ലോകത്തിലെ വിവിധ പ്രശ്നങ്ങളെ അഭിമുഖീകരിക്കും എന്നും യുവജനപ്രസ്ഥാനത്തിന്റെ പ്രഖ്യാപിതലക്ഷ്യങ്ങളായ പങ്കാളിത്തം, വികസനം, സമാധാനം ഇവയോടുള്ള നമ്മുടെ പ്രതികരണം എപ്രകാരം ഉള്ളതായിരിക്കണം എന്നും ഗ്രൂപ്പ് ചർച്ചകൾ വിശകലനം നടത്തി.

അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനത്തോടുകൂടി 1985-ലെ പരിശീലന ക്ലാസ്സുകൾ അവസാനിച്ചു.

സെ. തോമസ്, സെ. പോൾസ് സുവിശേഷസംഘങ്ങളുടെ വാർഷികവും ഇതോടൊപ്പം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്നു. മിഷൻ ട്രെയിനിങ്ങ് സെന്ററിന്റെ പ്രിൻസിപ്പാൾ ഫാ. മാത്യു എം. ഡാനിയേൽ 1984-85-ലെ റിപ്പോർട്ട് അവതരിപ്പിച്ചു. തുടർന്നു സുവിശേഷസംഘങ്ങളിലെ വിവിധ യൂണിറ്റുകൾ അവരവരുടെ പ്രവർത്തനറിപ്പോർട്ടുകൾ സമർപ്പിച്ചു. റവ. പി. ഒ. വറുഗീസ്, അഡ്വ. ജേക്കബ് ജോൺ, ശ്രീമതി സാറാമ്മ ജേക്കബ് ഇലഞ്ഞിക്കൽ, അനിയൻകുഞ്ഞ് ജോർജ്, എന്നിവർ പൊതുസമ്മേളനത്തിൽ പ്രസംഗിച്ചു. ക്ലാസ്സുകൾക്കു നേതൃത്വം നൽകിയ അഭിവന്ദ്യ തിരുമേനിക്കു M. T. C. യുടെ പ്രിൻസിപ്പാൾ രാജനച്ചനും ക്യാമ്പംഗങ്ങളുടെ പ്രതിനിധിയായി ശ്രീ. എൻ. ഏ. ചാക്കോയും നന്ദി പറഞ്ഞു. കെ. സി. അലക്സിന്റെയും മേഴ്സി സാമുവേൽ, സുമം സാമുവേൽ എന്നിവരുടെയും ഗാനാലാപം സമ്മേളനത്തിനു മാറ്റുകൂട്ടി. സമ്മാനദാനത്തിനും സർട്ടിഫിക്കേറ്റു വിതരണത്തിനുംശേഷം റവ. കെ. അലക്സാണ്ടർ കൃതജ്ഞത പറഞ്ഞു. അഭിവന്ദ്യ തിരുമേനിയുടെ ആശീർവാദത്തോടെ 1985-ലെ സുവിശേഷപരിശീലനക്ലാസ്സുകൾ അവസാനിച്ചു.

വർഗീസ്, മീനടം.

# റിപ്പോർട്ടർ

## മൈലാപ്പൂരിൽ ഓർത്തഡോക്സ് ആരാധന

മദ്രാസ് ബ്രോഡ്‌വേ ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങളും മൈലാപ്പൂർ, അഡയാർ ഭാഗങ്ങളിൽ താമസിക്കുന്നവരുമായ ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആവശ്യത്തിനായി സാൻതോം കത്തീഡ്രലിനു സമീപമുള്ള ഒരു റോമൻ കത്തോലിക്കാ ദേവാലയം അറ്റകുറ്റപ്പണികൾ തീർത്ത് മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. കുർബാനയിൽ മദ്രാസ്-മൈലാപ്പൂർ ആർച്ച്ബിഷപ്പ് ഡോ. അരുളപ്പ സംബന്ധിക്കുകയും പ്രസംഗിക്കുകയും ചെയ്തു.

ഏകദേശം 400 വർഷം പഴക്കമുള്ള ഈ ദേവാലയം പോർട്ടുഗീസുകാരായ സെന്റ് അഗസ്റ്റിൻ ബ്രദേഴ്സ് വിശുദ്ധ റീത്തായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ളതാണ്.

നാം ഇരുസഭകളും ഒന്നായിത്തീരണമെന്നുള്ള ആഗ്രഹവും പ്രാർത്ഥനയുമാണ് ഈ ദേവാലയം ഓർത്തഡോക്സ് സഭയുടെ ഉപയോഗത്തിനു കൊടുക്കുവാൻ തന്നെ പ്രേരിപ്പിച്ചതെന്നു ആർച്ച്ബിഷപ്പ് ഡോ. അരുളപ്പ പറഞ്ഞു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഓർത്തഡോക്സ് സഭയുടെ നന്ദി അറിയിക്കുകയും ഒരു ജറുസലേം ബൈബിൾ ആർച്ച്ബിഷപ്പിനു സമ്മാനിക്കുകയും ചെയ്തു.

---

ഞ്ഞുകൊണ്ട് മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ പ്രസംഗിച്ചു. പരിശുദ്ധ ബാവാ ഉദ്ഘാടനപ്രസംഗത്തിൽ യുവാക്കൾ കർമ്മധീരരും സഭാകാര്യങ്ങളിൽ തീക്ഷ്ണതയുള്ളവരുമായിരിക്കണം എന്ന് ഉദ്ബോധിപ്പിച്ചു.

അന്താരാഷ്ട്ര യുവജനവർഷത്തിന്റെ (1985) മുദ്രാവാക്യമായ പങ്കാളിത്തം-വികസനം-സമാധാനം എന്നതായിരുന്നു കോൺഫറൻസിന്റെ പ്രധാന ചിന്താവിഷയം. ഈ വിഷയത്തെ ആസ്പദമാക്കി ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, റവ. ഡോ. എം. എ. മത്തായി, റവ. ഡോ. എം. എം. തോമസ് എന്നിവർ ക്ലാസ്സുകൾ എടുത്തു.

അന്നേദിവസം ഫാ. വി. എം. ജയിംസ് ധ്യാനപ്രസംഗം നടത്തി. പ്രതിനിധികൾ കുമ്പസാരിച്ച് ഞായറാഴ്ച രാവിലെ വി. കുർബാന അനുഭവിച്ചു. ഫാ. ലാസറസ് ഒ. ഐ. സി., ഫാ. എം. വറുഗീസ് എന്നിവരുടെ ധ്യാനപ്രസംഗങ്ങളും പ്രതിനിധികൾക്ക് ആത്മീയ ഉണർവ് ഉണ്ടാകുവാൻ സഹായപ്രദമായിരുന്നു.

ഞായറാഴ്ച രാവിലെ ഒസ്താത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. അതിനുശേഷം നടന്ന സമാപനസമ്മേളനത്തിൽ അഭിവന്ദ്യ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷം വഹിച്ചു. പ്രസ്തുത യോഗത്തിൽ ഫാ. ജോൺ ചാക്കോ, ഫാ. എം. എം. വറുഗീസ് പണിക്കർ, ഫാ. കെ. സി. ശമുവേൽ, പ്രൊഫ. കെ. എം. കുറിയാക്കോസ്, സഭാകവി സി. പി. ചാണ്ടി, ഫാ. സി. ഐ. ജോൺ, ഫാ. ഒ. തോമസ് എന്നിവർ പ്രസംഗിച്ചു. പി. വറുഗീസ് പ്രസ്ഥാനത്തിന്റെ റിപ്പോർട്ട് അവതരിപ്പിച്ചു.

ഉച്ചയ്ക്കുശേഷം ജനറൽ അസംബ്ലിയിൽ നടന്ന തെരഞ്ഞെടുപ്പിൽ ഫാ. കെ. റ്റി. വറുഗീസ് (മൗണ്ട് താബോർ G.H.S. പത്തനാപുരം) പ്രസ്ഥാനം വൈസ് പ്രസിഡന്റായും ശ്രീ. എം. എം. ഫിലിപ്പ് ട്രഷററായും, സജി ചാക്കോ, ബാബു കെ. എന്നിവരെ മാഗസിൻ എഡിറ്റോറിയൽ ബോർഡ് അംഗങ്ങളായും തെരഞ്ഞെടുത്തു.

തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെയും, ശ്രീ. തോമസ് കുതിരവട്ടം എം. പി. യുടെയും സാന്നിദ്ധ്യം യുവജനങ്ങൾക്കു കൂടുതൽ പ്രചോദനം നൽകി. സമാപനസമ്മേളനത്തിൽ ഏറ്റവും കൂടുതൽ കവർപിരിവ് നൽകിയതിനുള്ള ട്രോഫിയും ഏറ്റവും കൂടുതൽ യൂണിറ്റ് രജിസ്റ്റർ ചെയ്തതിനുള്ള ട്രോഫിയും കലാമത്സരങ്ങളിൽ വിജയിച്ചവർക്കുള്ള സമ്മാനങ്ങളും വിതരണം ചെയ്തു. യൂണിറ്റ് രജിസ്ട്രേഷനുള്ള ട്രോഫി തുമ്പമൺ ഭദ്രാസനവും, കവർപിരിവിനുള്ള ട്രോഫി കൊല്ലം ഭദ്രാസനവും നേടി.

(പി. എസ്. യോഹന്നാൻ)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്









താമസിച്ചതിനു ക്ഷമാപണം–Raju George I B R I, Oman.

വി. കുർബാനയിൽ മദ്ബഹാസിൻെറ പല ഭാഗ ങ്ങളിൽനിന്നു സംബന്ധിച്ചവർക്കു കത്തീഡ്രൽ വികാരി ഫാ. ജോർജ്ജ് വർഗീസ് നന്ദി പറഞ്ഞു.

## കശ്ശീശാ പട്ടം നൽകി

തോനയ്ക്കാട്: പുളിമൂട്ടിൽ കെ. എം. വർഗീസിൻെറ മകൻ ഡീക്കൻ മാത്യൂ വർഗീസിന്, ജൂൺ 6–ാം തീയതി കോട്ടയം ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി, തോമസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പായുടെ സഹകരണ ത്തിൽ കശ്ശീശാ പട്ടം നൽകി. ജൂൺ 9–ാം നു നവ വൈദികൻ തോനയ്ക്കാട് സെ. ജോർജ്ജ് പള്ളിയിൽ വി. കുർബാന അർപ്പിച്ചു.

ഭിലായ്: പാത്താമുട്ടം കയ്യാലാത്ത് കെ. കെ. കുര്യൻെറ പുത്രൻ കെ. കെ. ജോസഫ് ശെമ്മാശന് ജൂൺമാസം 29–ാം തീയതി റയ്പ്പൂർ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ കശ്ശീശാ പട്ടം നൽകി.

## ഡി. അദ്ധ്യാപക യോഗം

റാന്നി ഡിസ്ട്രിക്ട് സണ്ടേസ്ക്കൂൾ അദ്ധ്യാപകരുടെ ഒരു യോഗം ജൂൺ മാസം 2–ാം തീയതി ഞായറാഴ്ച റാന്നി കുററിയാനി സെ. ജോർജ്ജ് പള്ളിയുടെ ആതിഥേയത്വത്തിൽ ടി പള്ളിയിൽവച്ചു നടന്നു. രാവിലെ വി. കുർബാനയെ തുടർന്നു ചേർന്ന സമ്മേളനം വികാരി ഫാ. ജോഷ്വാ ജോൺ ഉൽഘാടനം ചെയ്തു. തുടർന്ന് ഡി. പി. ജി. ജോർജ്ജ് ക്ലാസ്സ് എടുത്തു. ക്ലാസ്സിനുശേഷം ചർച്ചകരം നടന്നു. ഉച്ചക്കുശേഷം ചേർന്ന പൊതുസമ്മേളനത്തിൽ ... ഫൻ O. I. C. അദ്ധ്യക്ഷം വഹിച്ചു. ഫാ. ജോഷ്വാ ജോൺ, ഡി. പി. ജി. ജോർജ്ജ്, അലക്സ് ആററുകുഴി എന്നിവർ പ്രസംഗിച്ചു. കുററിയാനി സണ്ടേസ്ക്കൂൾ ഹെഡ്മാസ്റ്റർ മി. ... വി. ... കുര്യൻ സ്വാഗതവും, ഡി. ഇൻസ്പെക്റ്റർ കൃതജ്ഞതയും പറഞ്ഞു. മൽസര പരീക്ഷയിൽ പത്താം ക്ലാസ്സിൽനിന്നും അഖില മലങ്കര രണ്ടാം സമ്മാനം നേടിയ വടശേരിക്കര സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനി ആനി മാത്യുവിന് ഡി. വകയായി ഒരു സമ്മാനവും ആ സ്ക്കൂളിനും, മൽസര പരീക്ഷയിൽ ഡി. ഏററവും കൂടുതൽ പോയിൻറു നേടിയ വയ്യാററുപുഴ സെ. തോമസ് സണ്ടേസ്ക്കൂളിനു ഡി. ഷ ...

കയ്യാറുള്ള ഷീൽഡു കും അദ്ധ്യക്ഷൻ നൽകി. കാതോലിക്കാമംഗളം, പ്രാർത്ഥന എന്നിവയോടുകൂടി യോഗം നാലുമണിക്ക് പരിയവസാനിച്ചു. മീററിങ്ങിൽ 115 അദ്ധ്യാപകർ സംബന്ധിച്ചു.

## ആലപ്പുഴ പള്ളി വികാരി

ആലപ്പുഴ സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽ 53 വർഷം വികാരിയായിരുന്ന ശേഷം സ്ഥാനമൊഴിഞ്ഞ ഫാ. കെ. ജി. തോമസ് കൊററാത്തുവിളയ്ക്കു പകരം പള്ളിപ്പാടു സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി വികാരിയായിരുന്ന ഫാ. മത്തായി ഉമ്മനെ ആലപ്പുഴ പള്ളി വികാരിയായി ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു.

## റവ. ഫാ. ഇ. ജെ. തോമസ്

ഗാന്ധിജി യൂണിവേർസിററിയുടെ സയൻസ് ഫാക്കൽററിയിലെ ഒരു മെമ്പറായി കോട്ടയം

### വിശേഷ ദിവസങ്ങൾ

**ജൂലൈ.** 14. പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച. 15. മാർ കുറിയാക്കോസ് സഹദായുടെ ഓർമ്മ. 20. മാർ ഏലിയാ നിബിയായുടെ ഓർമ്മ. 21. പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച. 22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ. 27. മാർ ശെമഓൻ ദെസ്തുനിയുടെ ഓർമ്മ. 28. പെന്തിക്കോസ്തിക്കുശേഷം ഒമ്പതാം ഞായറാഴ്ച.

**ആഗസ്ററ്.** 1. ശൂനോയോ (പതിനഞ്ച്) നോമ്പാരംഭം. രക്തസാക്ഷികളായ മർത്തശ്മൂനിയുടെയും ഏഴു മക്കളുടെയും ഗുരുവായ മാർ ഏലിയാസാറിൻെറയും ഓർമ്മ. 4. പെന്തിക്കോസ്തിക്കുശേഷം പത്താം ഞായറാഴ്ച. 6. * കൂടാരപ്പെരുന്നാൾ. അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (പെരുനാട് ബഥനി ആശ്രമം) 11. കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. 15. * ശൂനോയോ (പതിനഞ്ച്) നോമ്പ് വീടൽ അന്ത്യാവ്യായുടെ മാർ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവായുടെ ഓർമ്മ. (കുർക്കുമാ ദയറാ), ദേവലോകം അരമനചാപ്പൽ പെരുന്നാൾ.

സി. എം. എസ്. കോളജു വൈസ് പ്രിൻസിപ്പൽ എന്ന നിലയിൽ റവ. ഫാ. ഇ. ജെ. തോമസിനെ ഗവർമ്മെന്റ് നോമിനേറ്റു ചെയ്തിരിക്കുന്നു. കണക്കു വിഭാഗത്തിലെ പോസ്റ്റു ഗ്രാഡുവേറ്റ് ബോർഡ് ഓഫ് സ്റ്റഡീസിൽ മെമ്പറായും, സ്റ്റാഫ് സെലക്ഷനിൽ സബ്ജക്റ്റ് എക്സ്പേർട്ടായും ബ. അച്ചനെ ഗവർമ്മെന്റ് നോമിനേറ്റു ചെയ്തു. ഇദ്ദേഹം കേരളാ യൂണിവേർസിറ്റിയിലെ ബോർഡ് ഓഫ് സ്റ്റഡീസ് മെമ്പറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 3 വർഷങ്ങളായി സി. എം. എസ്. കോളജിൽ കണക്കു വിഭാഗത്തിൽ പ്രൊഫസറായി ബ. അച്ചൻ ജോലി ചെയ്യുന്നു. കഴിഞ്ഞ 18 വർഷങ്ങളായി വകുപ്പ് അദ്ധ്യക്ഷൻ കൂടിയാണ്. കോട്ടയം ചെറിയപള്ളി വികാരിയായ ബ. തോമസ് അച്ചൻ ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി മെമ്പറും സഭവക കോളജുകളുടെ ഗവർണിംഗ് ബോർഡ് മെമ്പറുമാണ്.

## തയ്യൽ മെഷീൻ വിതരണം ചെയ്തു

ഡൽഹി ജനക്പുരി സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽനിന്നും ഇടുക്കി മെത്രാസനത്തിലെ സാധുക്കളായ 5 പെൺകുട്ടികൾക്ക് സൌജന്യമായി നൽകുന്നതിന് ഏല്പിച്ച തയ്യൽ മെഷിനുകൾ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി വിതരണം ചെയ്തു. സെക്രട്ടറി ഫാ. പി. എം. ജോൺ, ഫാ. എം. സി. ഏബ്രഹാം, ഫാ. എം. എം. വർഗീസ്, ഫാ. കെ. എസ്. സഖറിയാ, കോശി ജോർജ്ജ്, സി. കെ. ജേക്കബ് എന്നിവരും മറ്റ് അനേകം പേരും സന്നിഹിതരായിരുന്ന സദസ്സിൽവച്ചാണ് ഇവ വിതരണം ചെയ്തത്.

## ഓർത്തഡോക്സ് ബുക്ക് സെൻറർ

[illegible]യായി ഒരു ബുക്ക് സെൻറർ കോട്ടയം എം. ഒ. സി. സെൻററിൽ ജൂൺ 17-ാം തീയതി പ. കാതോലിക്കാബാവാ നിലവിളക്കു കത്തിച്ച് ഉത്ഘാടനം ചെയ്തു. ഉത്ഘാടനം സംബന്ധിച്ചു ചേർന്ന സമ്മേളനത്തിൽ പ. കാതോലിക്കാബാവാ, ബൈബിൾ സൊസൈററി സെക്രട്ടറി റവ. ഫാ. പി. റ്റി. തോമസ്, ബസ്സേലിയോസ് കോളജ് പ്രിൻസിപ്പാൾ ശ്രീ. ഇ. ജെ. ജോൺ എന്നിവർ ആശംസാപ്രസംഗം നടത്തി. സമുദായ ട്രസ്റ്റി ശ്രീ. പി. സി. ഏബ്രഹാം പ. ബാവായിൽനിന്ന് ഒരു പുസ്തകം വാങ്ങി ഷിലിപ്പന ഉത്ഘാടനം ചെയ്തു. കെ. സി. ഉമ്മൻ കോറെപ്പിസ്കോപ്പാ സ്വാഗതവും, ബുക്ക് സെൻറർ മാനേജർ ഡീക്കൻ വി. എം. ഏബ്രഹാം കൃതജ്ഞതയും പ്രകാശിപ്പിച്ചു.

സഭാ സംബന്ധമായ പുസ്തകങ്ങളും, [illegible]സാ സെററ്, ധൂപക്കുററി, കുരിശ്, മെഴുകുതിരിക്കാലുകൾ, കാപ്പാ, വിരിപ്പുകൾ, മുത്തുക്കുടകൾ മുതലായ പള്ളി സംബന്ധമായ എല്ലാ ഉപകരണങ്ങളും ഈ ബുക്ക് സെൻററിൽ ലഭിക്കുന്നതാണ്.

> ## 90 വർഷം മുമ്പ്
>
> 1891 മീനം (ഇ. പ.)
>
> ### ഏഴന്നെള്ളത്ത്
>
> എ. പെ. പെ. ബ. മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിൽ) മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് റെസിഡൻറ് സായ്പ് അവർകൾ മാർ ദീവന്നാസ്യോസ് സിമ്മനാരിയിലേക്കു എതിരേല്പാനായി ഈ മാസം 23-ാം തീയതി കോട്ടയത്തു എഴുന്നെള്ളി. അസോസ്യേഷൻ കമ്മററി ഈ മാസം 31-ാം തീയതി ആകകൊണ്ട് അതുവരെ ഇവിടെ താമസിക്കുന്നതാകുന്നു.
>
> (JPM)

## സൗജന്യ നേത്ര ചികിൽസാ ക്യാമ്പ്

സുൽത്താൻ ബത്തേരി സെൻറ് മേരീസ് കോളേജ് എം. ജി. ഒ. സി. എസ്. എം. യൂണിറ്റ്, ബത്തേരി ലയൺസ് ക്ലബിന്റെ സഹകരണത്തോടെ സുൽത്താൻ ബത്തേരിയിൽ 8 ദിവസം നീണ്ടുനിന്ന ഒരു സൗജന്യ നേത്രചികിൽസാ ശസ്ത്രക്രിയാ ക്യാമ്പ് നടത്തി.

കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി നേത്ര ചികിൽസാ വിഭാഗം തലവൻ ഡോ. പി. ഐ. മോഹന്റെ നേതൃത്വത്തിലുള്ള സഞ്ചരിക്കുന്ന നേത്രവിഭാഗത്തിലെ പതിനെട്ട് പേരടങ്ങുന്ന ഒരു വിദഗ്ദ്ധ സംഘമാണ് ക്യാമ്പ് നടത്തിയത്.

ക്യാമ്പിൽ 350 പാവപ്പെട്ട രോഗികളെ പരിശോധിച്ച് സൗജന്യമായി മരുന്നുകളും കണ്ണടകളും വിതരണം ചെയ്തു.